ലക്കം 3, ഫെബ്രുവ്എ്രി 1, 2015
Issue 3, 1st of February 2015

# The World in KALEIDOSCOPIC HUES

## Malayalam-English
## Digital Magazine



**A digital magazine that aims to introduce *pristine* English to the Malayalam world**

മലയാള ലോകത്തിലേക്ക് കലർപ്പില്ലാത്ത ഇങ്ഗ്ളിഷിനെ പരിചയപ്പെടുത്താൻ ശ്രമിക്കുന്ന ഒരു ഡിജിറ്റൽ മാസിക.

**Includes a good quality English Learning Programme**

നല്ല നിലവാരമുള്ള ഒരു ഇങ്ഗ്ളിഷ് പഠന പദ്ധതിയും ഇതിൽ ഉണ്ട്.



ഇങ്ഗ്ളിഷ് പഠനവുമായി ബന്ധപ്പെട്ട പേജുകളിൽ ശബ്ദം അനുബന്ധിച്ചിട്ടുണ്ട്. ഇത് പ്രവർത്തിക്കണമെങ്കിൽ ഈ ഫൈൽ കമ്പ്യൂട്ടറിൽ തുറക്കേണ്ടതാണ്. സ്മാട്ട്ഫോൺ, ടാബ്ളറ്റ് എന്നിവയിൽ ശബ്ദം പ്രവർത്തിക്കില്ല. കമ്പ്യൂട്ടറിൽ Adobe Reader X അല്ലെങ്കിൽ XIൽ ആണ് ഈ ഫൈൽ തുറക്കേണ്ടത്. Adobe Flash Player കമ്പ്യൂട്ടറിൽ install ചെയ്തിരിക്കേണം. ഈ ലിങ്കിൽ നിന്നും അത് ഡൗൺലോഡ് ചെയ്യാവുന്നതാണ്.

ഈ ഡിജിറ്റൽ മാസികയിൽ പലയിടത്തും വെബ് ലിങ്കുകൾ കാണാവുന്നതാണ്. ഇന്റ്ർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം അവ ക്ളിക്ക് ചെയ്താൽ, വെബ്സൈറ്റ് തുറക്കണമോ, ബ്ളോക്ക് ചെയ്യണമോ, അതുമല്ലെങ്കിൽ Cancel ചെയ്യണമോ എന്ന ചോദ്യം പ്രത്യക്ഷപ്പെടുന്നതാണ്. വെബ് തുറക്കാനാഗ്രഹമുണ്ടെങ്കിൽ Allow ക്ളിക്ക് ചെയ്യുക. വെബ് തുറക്കാൻ താൽപ്പര്യമില്ലെങ്കിൽ Cancel ക്ളിക്ക് ചെയ്യുക. Block ക്ളിക്ക് ചെയ്യരുത്. അങ്ങിനെ ചെയ്താൽ ആ വെബ്സൈറ്റ് യാതൊരു Pdf ഫൈലിലൂടെയും തുറക്കാൻ ആവില്ല. അഥവാ ഇങ്ങിനെ സംഭവിക്കുകയാണെങ്കിൽ ഈ പ്രശ്നം പരിഹരിക്കാൻ Adobe Readerൽ Edit മെനുവിൽ, Preferenceലൂടെ Trust Manager തിരുത്തേണ്ടതാണ്.

VICTORIA INSTITUTIONS
Aaradhana, DEVERKOVIL 673508
Calicut district, Kerala, India
admn@victoria.org.in, victoriainstitutions@gmail.com
www.victoria.org.in

ഈ ഡിജിറ്റൽ മാസിക റിലീസ് ചെയ്യുന്ന വിവരം മാസംതോറും അറിവ് ലഭിക്കാൻ ആഗ്രഹമുണ്ടെങ്കിൽ subscribe@victoria.org.inഎന്ന ഈ-മെയ്ലിലേക്ക്, Subscribe എന്ന Subject ഓട്കൂടി നിങ്ങളുടെ ഈ-മെയ്ലിൽ നിന്നും മെയ്ൽ അയക്കുക. അല്ലെങ്കിൽ, ഈ വെബ് ലിങ്കിൽ പോയി നിങ്ങളുടെ ഈ-മെയ്ൽ റജിസ്റ്റർ ചെയ്യുക



# അവതാരിക - ലക്കം 3

ഇത് KALEIDOSCOPIC HUESന്റെ മൂന്നാമത്തെ ലക്കമാണ്.

ഇങ്ഗ്ളിഷ് എന്നത് മനുഷ്യന്റെ (ഇനി വരും കാലങ്ങളിൽ മറ്റ് പല ജീവികളുടേയും) ആശയവിനിമയ സോഫ്റ്റ്വേറുകളിൽ ഏറ്റവും അമൂല്യമായ ഒന്നാണ്. ഇതിലെ നിരപ്പുള്ള വ്യക്തിബന്ധകോഡുകൾ മറ്റ് മിക്ക ഭാഷകളിലും ഇല്ല എന്നാണ് തോന്നുന്നത്. ഈ ഒരൊറ്റ കാര്യം കൊണ്ടാണ് ബ്യട്ടൺ എന്ന കൊച്ചു ദ്വീപിലെ ഇങ്ഗ്ളണ്ട് എന്ന പ്രദേശം ലോകചരിത്രത്തിൽ പിടിച്ച് നിന്നതും, എക്കാലത്തും മറ്റുള്ളവരിൽ അസൂയയും സങ്കോചവും ഉയർത്തുമാറുള്ള കീർത്തിയും സുന്ദരമായ സാമൂഹികാന്തരീക്ഷവും നിലനിർത്തിയതും.

എന്നാൽ ഇന്ന് വളരെ ലളിതവും എന്നാൽ അതീവ കഴിവുകളുള്ളതുമായ ഈ ആശയവിനിമയ സോഫ്റ്റ്വേർ അന്യാധീനപ്പെടുകയും, അത് കൈവശപ്പെടുത്തിയവർ, അവരവരുടെ നൈസർഗ്ഗികമായ നിലവാരങ്ങൾക്കനുസരിച്ച് അതിൽ നിലവാരത്തകർച്ച വരുത്തുകയും ചെയ്തുവരുന്നു. ഇതിന് മുഖ്യമായ ഉത്തരവാദിത്വം ഇങ്ഗ്ളിഷ് ജനതയ്ക്ക് തന്നെയാണ്. അവരിൽ പലർക്കും, അവരുടെ ഭാഷയുടെ ഉൽകൃഷ്ടത മനസ്സിലാകുന്നില്ല എന്നതാണ് ഏറ്റവും ഖേദകരമായിട്ടുള്ള വസ്തുത.

ഇന്ന് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ കയറിക്കൂടിയിട്ടുള്ള മറ്റുള്ളവർ ഇങ്ഗ്ളിഷിൽ നല്ല പ്രാവീണ്യം കൈവരിക്കുകയും, അതേ സമയം അവരുടെ പ്രാദേശികഭാഷകൾ അവിടേനിന്ന് തുറന്ന് സംസാരിക്കുകയും ചെയ്യുമ്പോൾ, ഇങ്ഗ്ളിഷ്കാരിൽ പലർക്കും ഒരു അപര്യാപ്തതാ മനോഭാവം വളരുന്നു. ഇതിനെ ദൂരീകരിക്കാൻ, അവരും ഇത്യാദി ഭാഷകൾ പഠിക്കേണം എന്ന രീതിയിൽവരെ അവരിൽ ചിലർ ചിന്തിച്ചു തുടങ്ങിയിട്ടുണ്ട്.

എന്നാൽ ഫ്യൂഡൽ ഭാഷകൾ പഠിച്ചാൽ അവരുടേയും, അവരുടെ സമൂഹത്തിന്റേയും വ്യക്തിത്വത്തിൽ തകർച്ചയാണ് സംഭവിക്കുകയെന്നതിനെക്കുറിച്ച് അവർ ബോധവാന്മാരല്ല. കാരണം, അവരിൽ മിക്കവർക്കും അറിയില്ല, അവരുടെ വെറും YOU എന്ന വാക്ക്, ഫ്യൂഡൽ ഭാഷകളിൽ *നീ, താൻ, ഇയാൾ, നിങ്ങൾ, താങ്കൾ, സാർ /മാഡം /മേഡം* തുങ്ങിയവാക്കുകളായി നിർബന്ധമായും വേർതിരക്കപ്പെടും എന്നുള്ളത്. ഇതിന്റെ അർത്ഥം, ഇത്യാദി ഭാഷകൾ ഇങ്ഗ്ളണ്ടിൽ കയറിക്കൂടിയാൽ, അവിടെയുള്ള ജനതയും, ഇത്യാദി വ്യത്യാസപ്പെട്ട നിലവാരങ്ങളിൽ വേർതിരിക്കപ്പെടുകയും, സമൂഹം ഇന്ത്യയിൽ ഇന്നുള്ളത്പോലെ, വിഘടിപ്പിക്കപ്പെടുകയും ചെയ്യും.

ഭാഷയിലെ കോഡുകൾക്കനുസൃതമായി, സമൂഹം പുനർ രൂപാന്തരപ്പെടും. ഇത് വ്യക്തി ബന്ധങ്ങളെ മാത്രമല്ല, മറിച്ച് വൈവാഹിക ബന്ധങ്ങളേയും, തൊഴിൽ ബന്ധങ്ങളെയും, സാമൂഹിക ശാന്തതയെയും, സമൂഹത്തിലെ സമ്പത്തിന്റെ ഒഴുക്കിനേയും, മറ്റ് പലതിനേയും ബാധിക്കും. പാരമ്പര്യമായി കലർപ്പില്ലാത്ത ഇങ്ഗ്ളിഷ് ഭാഷ സംസാരിച്ചുവന്നിരുന്ന ഒരു നാട്ടിൽ ഏതെങ്കിലും ഫ്യൂഡൽ ഭാഷ കയറിക്കൂടിയാൽ, ഈ പറഞ്ഞതിലെല്ലാം വിസ്ഫോടകമായ ഇളക്കം സംഭവിക്കും. ഈ ഗഹനമായ പ്രശ്നത്തെ മുൻകൂട്ടി മനസ്സിലാക്കാനുള്ള വിവരം പോലും ഇന്ന് ഇങ്ഗ്ളിഷുകാർക്കില്ല.

ഈ ഡിജിറ്റൽ മാസികയിൽ കേരളത്തിലേയും ഇന്ത്യയിലേയും സാമൂഹിക കാര്യങ്ങൾ ചർച്ചചെയ്തേക്കാം. ഇതിൽ ആരേയും പുകഴ്ത്താനോ, ആരേയും താഴ്ത്തിപ്പറയാനോ പ്രത്യേകമായി ഉദ്ദേശിക്കുന്നില്ല. എന്നാൽ എല്ലാവർക്കും തങ്ങളുടെ പൂർവ്വികർ ഉയർന്നവരായിരുന്നു എന്ന് കാണിക്കാൻ ഇഷ്ടമുള്ളകാര്യമാണ്. ഇതിന് വിപരീതമായി എന്തെങ്കിലും കണ്ടാലും കേട്ടാലും, വിഷമം തോന്നാം. കാരണം, ഇത് അവരോട് സാമീഹികമായി മത്സരിക്കുന്നവർക്ക് അവരെ അടിക്കാനും പരിഹസിക്കാനും ഉള്ള ആയുധമായി ഭവിക്കാം.

എന്നാൽ ഇവിടെ പറയാനുള്ളത്, ആരും തന്നെ അങ്ങിനെ മറ്റുള്ളവരെക്കാൾ ജെനിറ്റിക്കലായി ഉയർന്നവരോ താഴ്ന്നവരോ അല്ലാ എന്നാണ് അനുഭവം. ഭാഷാപരമായി താഴെ അമർത്തപ്പെടുന്നവർ മാനസികമായും ശാരീരികമായും അപകർഷത അനുഭവിക്കും. എന്നാൽ അവരുടെ ഏതെങ്കിലും തലമുറ ഭാഷാകോഡുകളിൽ മുകളിൽ വന്നുപെട്ടാൽ അവർ പിന്നെ സാമൂഹിക ഉന്നമനത്തിന്റെ അടയാളങ്ങൾ പ്രദർശ്ശിപ്പിക്കും. എന്നാൽ ഉയർന്നവരും, മറ്റുള്ളവർക്ക് ഗുണകരമായ അനുഭൂതിയല്ല ഏകുന്നത്. മുല്ലപ്പൂമ്പൊടിയേൽക്കുന്ന കല്ലിനുള്ള സൗരഭ്യത്തിന്റെ പ്രശ്നം ഇവിടെ പറയേണ്ടിയിരിക്കുന്നു. ഇങ്ഗ്ളിഷ് ഭരണം മലബാറിലെ ചിലയിടങ്ങളിൽ ശക്തി പ്രാപിക്കുന്നതുവരെ, താഴ്ന്ന ജാതിക്കാരൻ ഉയർന്ന ജാതിക്കാരന്റെ അടുത്തിടപഴകിയാൽ, വ്യക്തിത്വത്തിൽ നാറ്റമാണ് വന്ന് പെടുക. ഈ നാറ്റം, ഇങ്ഗ്ളിഷുകാരുടെ അടുത്ത് ഇടപഴകിയാൽ സംഭവിക്കില്ല. മറിച്ച് താഴ്ന്ന ജാതിക്കാരന്റെ വ്യക്തിത്വത്തിൽ ഉയർച്ചയാണ് ഭവിക്കുക.

അടുത്ത പേജിൽ തുടരും.............

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
Online Buying
Paper Crafts
NextPage

എന്നാൽ താഴ്ന്ന ജാതിക്കാരൻ സാമൂഹികമായി ഉയർന്നാൽ, ഈ ആളും, ഈ ആൾക്ക് താഴെവരുന്നവരെ വാക്കുകളാൽ നാറ്റിക്കുക തന്നെയാണ് ചെയ്യുക. വാസ്തവം ഇങ്ങിനെ ഇരിക്കുമ്പോൾ, ഇവിടെ ആർക്കാണ് ഗുണനിലവാരമുണ്ടായിരുന്നത്? ബ്രാഹ്മണനും, പലയനും, ഈഴവനും, വടക്കൻ മലബാറിലെ മാപ്പിളയും, തെക്കൻ മലബാറിലെ മപ്പിളയും, സുറിയാനി ക്രിസ്ത്യാനിയും, മതപരിവർത്തനം ചെയ്ത് മലബാറിലേക്ക് കുടിയേറിയ ക്രിസ്ത്യാനിയും, വടക്കൻ മലബാറിലെ മരുമക്കത്തായ തീയ്യനും, തെക്കൻ മലബാറിലെ മക്കത്തായ തീയ്യനും, തിരുവിതാംകൂറിലെ മരക്കാനും, മേത്തനും, മലബാറിലെ മുക്കുവനും, മറ്റെല്ലാവരും ഒന്ന് തന്നെ. ആകെയൊരു വ്യത്യാസം ഇക്കൂട്ടരിൽ ഓരോരുത്തരും ലോകത്തിന്റെ വ്യത്യസ്ത ദിക്കുകളിലേക്ക് പാരമ്പര്യത്താൽ ബന്ധിക്കപ്പെടുന്നുണ്ട് എന്നതാണ്. എന്നാൽ ഈ വ്യത്യാസങ്ങളെല്ലാം, ഈ വ്യത്യസ്ത കൂട്ടരിൽ ആരെങ്കിലും കുറച്ചുപേർ ഇങ്ഗ്ളണ്ടിൽ പോയി താമസിക്കുകയും, ഒന്ന് രണ്ട് തലമുറ കഴിയുകയും ചെയ്താൽ, മിക്കവാറും മാഞ്ഞ്പോകും.

# Tarzan




കുറച്ച്കാലം മുമ്പ് വരെ ഇങ്ഗ്ളിഷിൽ സാഹിത്യപരമായും മനുഷ്യവ്യക്തിത്വപരമായും ഉയർന്ന നിലവാരം ഉള്ള വിവിധതരം കോമിക്കുകൾ (Comics) ഉണ്ടായിരുന്നു. വിക്റ്റോറിയൻ കാലഘട്ട ഇങ്ഗ്ളിഷിന്റെ സുഗന്ധം ചെറുതായെങ്കിലും ഇവയിൽ അവശേഷിച്ചിരുന്നു. വിക്റ്റോറിയൻ കാലഘട്ടം പതിറ്റാണ്ടുകൾക്ക് മുൻപേ കഴിഞ്ഞിരുന്നെങ്കിലും.

ഇവയിൽ എടുത്ത്പറയാവുന്നത് Tarzan, Phantom, Mandrake, Flash Gordon, Casper, Wendy the good little witch, Donald Duck, Mickey Mouse, Richie Rich, Little Dot, Archie എന്നിവയാണ്. ഇവ കൂടാതെ അനവധി മറ്റ് കോമിക്കുകളും ഇങ്ഗ്ളിഷിൽ ഉണ്ടായിരുന്നെങ്കിലും ഈ എഴുത്തുകാരന് ഇവയുമായിട്ടായിരുന്നു ചിരകാല ബന്ധം.

ഈ പ്രാവശ്യം Tarzanനെക്കുറിച്ചാണ് പ്രതിപാദിക്കാൻ പോകുന്നത്. വന്യമായ പ്രദേശത്ത് വന്യജീവികളോടൊപ്പം ജീവിച്ച് വളർന്ന ഒരു ഇങ്ഗ്ളിഷ് ആളായിരുന്നു Tarzan. കഥയിങ്ങിനെയാണ് തുടങ്ങുന്നത്. Africaയുടെ എറ്റ്ലാന്റിക്ക് സമുദ്ര (Atlantic Ocean) തീരത്ത് വച്ച് കപ്പലിൽ കലാപം നടത്തിയ നാവികർ ഇങ്ഗ്ളിഷ് പ്രഭുവിനേയും ഭാര്യയേയും (John and Alice (Rutherford) Clayton) കടൽതീരത്ത് ഉപേക്ഷിച്ച് പോകുന്നു. അവരുടെ കൂടെ കുഞ്ഞായ Tarzanനും. Africa ഇരുണ്ട ഭൂഖണ്ഡം (Dark Continent) ആയിരുന്ന കാലം. മാതാവ് രോഗബാധിതയായി മരിക്കുന്നു. പിതാവിനെ Manganiവർഗ്ഗത്തിൽപ്പെട്ട Ape(മനുഷ്യക്കുരങ്ങ്)കളുടെ നേതാവായ കെർചെക്ക് (Kerchak)കൊല്ലുന്നു. എന്നാൽ Tarzanനെ കൊല്ലുന്നില്ല. Tarzan ആ മനുഷ്യക്കുരങ്ങുകളുടെകൂടെ, അവരിലൊരാളായി വളരുന്നു.

VIDEOS
COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE











Tarzanഎന്ന കഥാപാത്രത്തെ 1912ൽ Tarzan of the Apes എന്ന നോവലിലൂടെയാണ് Edgar Rice Burroughs സൃഷ്ടിച്ചത്. ഇതിനെത്തുടർന്ന് 25 മറ്റ് പുസ്തകങ്ങളും Tarzanനെക്കുറിച്ച് ഇദ്ദേഹം എഴുതിയിട്ടുണ്ട്. മറ്റ് എഴുത്തുകാരും കഥകൾ, അനുവാദത്തോടെയും, അനുവാദമില്ലാതെയും എഴുതിയിട്ടുണ്ട്. സിനിമകളും പുറത്ത് വന്നിട്ടുണ്ട്.

Tarzanനെ കുലീനനായ കാട്ടാളനായിട്ടാണ് ചിത്രീകരിച്ചതെങ്കിലും, പല സ്വഭാവഗുണങ്ങൾ നോക്കിയാൽ ഇന്നുള്ള പരിഷ്കൃതരാണെന്ന് അവകാശപ്പെടുന്ന പല മനുഷ്യരേക്കാളും പലമടങ്ങ് ഉന്നതനായ വ്യക്തിയായിരുന്നു Tarzan. കാണാൻ സുമുഖനും, കായികമായി അതിഗംഭീര കഴിവുകളുള്ള ആളും, ധീരനും, ബുദ്ധിമാനും, കൂറ് കാണിക്കുന്ന ആളും, കൂടെയുള്ളവരെ കൈവെടിയാത്ത ആളും മറ്റുമായിരുന്നു Tarzan. ശക്തർ ശക്തികുറഞ്ഞവരെ ഉപദ്രവിക്കുന്ന ഘട്ടത്തിലെല്ലാം ഉപദ്രവിക്കപ്പെടുന്നവരുടെ പക്ഷത്ത് നിൽക്കുന്നു Tarzan.

കാലാ (Kala) എന്ന മനുഷ്യക്കുരങ്ങാണ് Tarzanന്റെ വളർത്തമ്മ (foster mother).

മനുഷ്യക്കുരങ്ങുകളോടൊപ്പമുള്ള ജീവിതം Tarzanന് സാധാരണ മനുഷ്യർക്കുള്ള കായിക കഴിവുകൾക്ക് അതീതമായ കഴിവുകൾ സമ്മാനിക്കുന്നു. മരങ്ങളിലും മറ്റും തൂങ്ങിനിൽക്കാനും, കയറാനും, മരവള്ളികൾ പിടിച്ച് തൂങ്ങിയാടി കാട്ടിലൂടെ അതിവേഗത്തിൽ യാത്രചെയ്യാനും മറ്റും Tarzanന് ആകുമായിരുന്നു.

ഇങ്ഗ്ളണ്ടിൽ നിന്നും African വനാന്തരീക്ഷത്തിലേക്ക് വരുന്ന ഒരു സഞ്ചാരസംഘവുമായി Tarzanബന്ധപ്പെടുന്നു. ഇത് Tarzanന്റെ ജീവിതത്തിൽ ഒരു വഴിത്തിരിവാകുന്നു. ഇവരിലെ Janeഎന്ന യുവതിയുമായി Tarzan പ്രണയത്തിലാകുന്നു. പിന്നീട്, മറ്റ് പല കഥകളുടെ പരമ്പരയ്ക്ക് ശേഷം, Janeനെ Tarzan വിവാഹം കഴിക്കുന്നു.

കഥകൾ വായനക്കാരനെ ഇരുണ്ട ഭൂഖണ്ഡത്തിലേക്കാണ് നയിക്കുന്നത്. പതിറ്റാണ്ടുകൾക്ക് മുമ്പുള്ള Africaയുടെ രുചികരമല്ലാത്ത രൂപഭാവങ്ങൾ ഈ കോമിക്കുകളിൽ ചിത്രീകരിക്കുന്നുണ്ട്. ഇത് ഇന്നത്തെ African ജനതയിൽ പുതുതായി പരിഷ്ക്കാരം പരിചയിച്ചു തുടങ്ങിയ ജനതകൾക്ക് പലപ്പോഴും അരോചകമായാണ് അനുഭവപ്പെടുന്നത് എന്ന് തോന്നുന്നു. കാരണം, അവിടങ്ങളിലെ പല രാജ്യങ്ങളിലേയും സ്കൂൾ പാഠപുസ്തകങ്ങളിൽ അവരുടെ സംസ്കാരങ്ങൾക്ക് നാഗരികതയും അത്യാധുനികതയും മറ്റും നൂറ്റാണ്ടുകൾക്കും, ആയിരം ആണ്ടുകൾക്കും അപ്പുറം മുതലേയുണ്ട് എന്ന രീതിയിലാണ് കാണപ്പെടുന്നത്. അപ്പോൾ കോമിക്കുകളിലെ വനാന്തരീക്ഷവും, അർദ്ധനഗ്നരും പ്രാകൃത സ്വഭാവവിശേഷങ്ങളും മറ്റുമുള്ള ചിത്രങ്ങളെ എങ്ങിനെയാണ് അംഗീകരിക്കാനാവുക. ഇങ്ഗ്ളിഷ് കൊളോണിയലിസം അവസാനിക്കുകയും തദ്ദേശവാസികളായ യജമാന ജനതകളിൽ രാജ്യവും ജനങ്ങളും തിരിച്ച് അടിമപ്പെടുകയും ചെയ്ത എല്ലാ രാജ്യങ്ങളിലും ഇങ്ങിനെയുള്ള ചരിത്രപരമായ വിരോധാഭാസം നിലനിൽക്കുന്നുണ്ട്. ഇന്ത്യയിലും.

ഇങ്ഗ്ളിഷ് കോമിക്കുകൾ വായിക്കുന്നത് ഇങ്ഗ്ളിഷ് പഠനത്തെ സഹായിക്കും. എന്നാൽ ഇന്ത്യയിൽ നിന്നും പ്രസിദ്ധീകരിക്കുന്ന പല ഇങ്ഗ്ളിഷ് കോമിക്കുകൾക്കും ഒരു വ്യക്തമായ പരാജയം ഉണ്ട്. അവയിൽ ഉപയോഗിക്കുന്ന ഇങ്ഗ്ളിഷ് മിക്കവാറും ഈ ഭൂഖണ്ഡത്തിലെ *ജന്മി-കുടിയാൻ ബന്ധ* സാമൂഹിക കോഡുകളുള്ള, പ്രാദേശിക ഭാഷകളുടെ നേരിട്ടുള്ള ഒരു തർജ്ജമമാത്രമാണ്. ഇങ്ങിനെയുള്ള ഇങ്ഗ്ളിഷ് സ്വായത്തമാക്കിയിട്ട് സാമൂഹികമായും മാനസികമായും യഥാർത്ഥ ഇങ്ഗ്ളിഷ് നൽകുന്ന ഉന്നമനം സംഭവിക്കില്ല. അതേ സമയം ഏ്മെറിക്കയിലും മറ്റും ഇന്ന് ഇറങ്ങുന്ന ആധുനിക കോമിക്കുകൾക്കും മറ്റ് എഴുത്തുകൾക്കും, യഥാർത്ഥവും, കലർപ്പില്ലാത്തതുമായ ഇങ്ഗ്ളിഷിന്റെ കോമളത്വം കുറവാണ്. കാരണം യഥാർത്ഥ ഇങ്ഗ്ളിഷിന്റെ അഗാധത അനുഭവിച്ചിട്ടില്ലാത്ത, കുടുംബപരമോ, അല്ലെങ്കിൽ മാനസികമായോ, വിക്റ്റോറിയൻ കാലഘട്ട ഇങ്ഗ്ളിഷുമായി പുലബന്ധമില്ലാത്തവരാണ് ഇന്ന് ഇങ്ഗ്ളിഷിനെ അവിടങ്ങളിൽ കൈവശപ്പെടുത്തിയിരിക്കുന്നത്.

ഇങ്ങിനെ വരുമ്പോൾ പഴയകാല ഇങ്ഗ്ളിഷ് കോമിക്കുകൾ കണ്ടെത്തി വായിക്കുന്നത് നല്ലതായിരിക്കും. അടുത്ത പേജ് കാണുക.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
NextPage

Founded in 1923 by Edgar Rice Burroughs himself, Edgar Rice Burroughs, Inc. holds numerous trademarks and the rights to all literary works of the author still protected by copyright. The company oversees every adaptation of his literary works in publishing, film, television, theatrical stage productions, licensing and merchandising. On our corporate website at www.edgarriceburroughs.com we feature all the books he ever wrote, all the Tarzan movies made over 95 years, an online shop that features a Tarzan clothing line including theme tee shirts, Tarzan statues, Tarzan and other artwork, commemorative and documentary DVDs, and historical dust jackets. We also feature our new on-line web comic program. We have 3 web comic strips devoted to Tarzan and his son Korak, and also another 12 web comic strips featuring some of his other literary creations with more to come! These are all new comic strips using some of the finest writers and artists available today. We also have another fan webstite at www.ERBzine.com which has every historical detail about Tarzan and Edgar Rice Burroughs. It is used regularly by fans, professors and other research specialists. There is no other place in the digital world that contains over 10,000 pages of data devoted to Edgar Rice Burroughs (1875-1950).

Edgar Rice Burroughs, Inc. company profile

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

VIDEOS

1923ൽ Edgar Rice Burroughs സ്വയം രൂപീകരിച്ച Edgar Rice Burroughs, Inc.ന്റെ പക്കൽ അനേകം ട്രെയ്ഡ് മാർക്കുകളും, ഇദ്ദേഹത്തിന്റെ എല്ലാ സാഹിത്യ കൃതികളുടെമേലുള്ള എല്ലാ പകർപ്പവകാശങ്ങളും ഇന്നും പകർപ്പവകാശ നിയമത്തിന്റെ ചട്ടപ്രകാരം കൈവശമുണ്ട്. ഇദ്ദേഹത്തിന്റെ സാഹിത്യ രചനകൾ ഏത് പ്രസിദ്ധീകരണത്തിലും, സിനിമയിലും, ടെലിവിഷൻ പരിപാടിയിലും, സ്റ്റേജ് പരിപാടിയിലും ഉപയോഗിക്കുന്നതിനായി പൊരുത്തപ്പെടുത്തുന്നതിന് ഈ കമ്പനി മേൽനോട്ടം വഹിക്കുന്നു. നമ്മുടെ കോർപ്പറെയ്റ്റ് വെബ്സൈറ്റായ www.edgarriceburroughs.comൽ, ഇദ്ദേഹം എഴുതിയ എല്ലാ പുസ്തകങ്ങളും, കഴിഞ്ഞ 95 വർഷങ്ങളിൽ നിർമ്മിക്കപ്പെട്ടിട്ടുള്ള എല്ലാ Tarzan സിനിമകളും, ടീ ഷർട്ടുകൾ അടക്കമുള്ള എല്ലാ Tarzan വസ്ത്ര ശൃംഖലകളും, Tarzan രൂപ പ്രതിമകളും, Tarzanന്റെയും മറ്റുള്ള കലാവസ്ത്തുക്കളും, സ്മരണാത്മകവും പ്രമാണാത്മകവുമായ ഡിവീഡികൾ, ചരിത്രസംഭവാത്മകമായ പുസ്തക പുറംചട്ടകളും മറ്റും പ്രദർശിപ്പിക്കുന്നുണ്ട്. മാത്രവുമല്ല, ഞങ്ങൾ പുതിയതായുള്ള ഓൺലൈൻ വെബ് കോമിക്ക് പരിപാടിയും ആവിഷ്കരിച്ചിട്ടുണ്ട്. Tarzanനേയും അദ്ദേഹത്തിന്റെ മകനായ Korakനേയും മാത്രം കേന്ദ്രീകരിച്ചുള്ള 3 വെബ്കോമിക്കുകളും, Edgar Rice Burroughsന്റെ മറ്റ് സാഹിത്യ രചനകളെ ആവിഷ്കരിക്കുന്ന 12 മറ്റ് വെബ്കോമിക്ക് സ്ട്രിപ്പുകളും ഇപ്പോൾ ഉണ്ട്. മറ്റ് വളരേ എണ്ണം വരാനിരിക്കുന്നുമുണ്ട്. ഇന്നുള്ള ഏറ്റവും കഴിവുള്ള എഴുത്തുകാരും, കലാകാരന്മാരും സൃഷ്ടിക്കുന്ന പുതിയ കോമിക്ക് സ്ട്രിപ്പുകളാണ് ഇവയെല്ലാം. മാത്രവുമല്ല, Tarzanന്റെ ആരാധകർക്കായുള്ള മറ്റൊരു വെബ്സൈറ്റ് www.ERBzine.comഉം ഞങ്ങൾക്കുണ്ട്. ഇതിൽ Tarzanന്റേയും Edgar Rice Burroughsന്റേയും എല്ലാ ചരിത്രപരമായ വിവരങ്ങളും ആലേഖനം ചെയ്യപ്പെട്ടിട്ടുണ്ട്. ആരാധകരും, പ്രൊഫസർമാരും മറ്റ് ഗവേഷകരും ഈ വെബ്സൈറ്റ് നിത്യേന ഉപയോഗിക്കുന്നുണ്ട്. Edgar Rice Burroughs (1875-1950)നോട് പൂർണ്ണമായും കൂറ് പുലർത്തുന്നതും, 10,000ൽ കൂടുതൽ പേജുകളോളം വിവരങ്ങൾ ഉള്ളതുമായ മറ്റൊരിടം ഡിജിറ്റൽ ലോകത്തിൽ ഇല്ലതന്നെ.




Click here

NextPage

# Amazon മഴക്കാടും നദിയും

River Amazon & Amazon forest

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
VIDEOS




South America - Physical

തെക്കൻ എ്മെറിക്കൻ ഭൂഖണ്ടത്തിലാണ് ഈ കാടും നദിയും സ്ഥിതിചെയ്യുന്നത്. ഇതിൽതന്നെ ഈ മഴക്കാടിന്റെ 60% ത്തിൽ കൂടുതലും ബ്രസീലിലാണ് ഉൾപ്പെടുന്നത്. ഈ കൊടുത്തിരിക്കുന്ന മാപ്പിലൂടെ നിങ്ങളുടെ മൗസ് നീക്കിയാൽ Amazon നദിയുടെ നീളവും വ്യാപ്തിയും അത് നീങ്ങുന്ന രാജ്യങ്ങളും കാണാം. ഭൂമിയിലെ ഏറ്റവും വലുപ്പം കൂടിയ രണ്ട് നദികളിൽ ഒന്ന് Amazonനദിയാണ്. മറ്റേത് നൈൽ നദിയാണ് (River Nile). എന്നിരുന്നാലും, നൈൽ നദിയിലൂടെ ഒഴുകുന്ന മുഴുവൻ വെള്ളത്തിന്റെ 56 ഇരട്ടിയോളം വെള്ളം Amazonലൂടെ ഒഴുകുന്നുണ്ട്. ഇങ്ങിനെ പറയുമ്പോൾ ലോകത്തിലെ ഏറ്റവും വലുപ്പം കൂടിയ നദി River Amazon ആണ്.

ഈ നദിക്ക് പലദിക്കിലും ഒരു കടലിന്റെ മുഖച്ഛായയുണ്ട്. കാരണം പലയിടത്തും ഈ നദിയുടെ വീതി 1.6 കിലോമീറ്റർ മുതൽ 10 കിലോമീറ്റർവരെ വരും. എന്നാൽ മഴക്കാലങ്ങളിൽ ഇത് 48 കിലോമിറ്ററും അതിലധികവുമായി വളരും. എറ്റ്ലാന്റിക്ക് സമുദ്രത്തിലേക്ക് ഈ നദി വന്നുചേരുന്ന ഇടത്ത് അഴിമുഖത്തിന്റെ വീതി 240 കിലോമീറ്ററാണ്.

ഈ നദി തീരപ്രദേശത്തിനുള്ളിലെ ഒരു കടലായിതന്നെയാണ് നിലകൊള്ളന്നത്. കാരണം പലയിടത്തും ഇത് ഒരു കരകാണാകടലിന് സമാനമാണ്.

ഈ നദിയുടെ തീരപ്രദേശങ്ങളിലാണ് Amazon കാട് സ്ഥിതിചെയ്യുന്നത്. ഇത് ഒമ്പത് രാജ്യങ്ങളിലായാണ് നിരന്ന് കിടക്കുന്നത്.

ഈ പ്രദേശം ചരിത്രാതീത കാലം മുതൽ കൊടും കാടായിരുന്നു എന്ന് പറയാൻ പറ്റില്ല. കാരണം ഈ കാടുകൾക്കുള്ളിൽ പുരാതന നിരത്തുകളും, പാലങ്ങളും, അങ്ങാടിപോലുള്ള പ്രദേശങ്ങളും കണ്ടെത്തിയിട്ടുണ്ട്.

ലോകത്തിൽ ജീവിച്ചിരിപ്പുള്ള ജീവജാല വർഗ്ഗങ്ങളിൽ മൂന്നിലൊന്നും ഈ കാട്ടിലാണ് വസിക്കുന്നത് എന്ന് പറയപ്പെടുന്നു. നദിയിൽ 3000ത്തിൽ കൂടുതൽ മത്സ്യവർഗ്ഗങ്ങൾ ഉണ്ട് എന്ന് കണക്കാക്കപ്പെടുന്നു.

ലോകത്തിലെ ഏറ്റവും വലിയ പാമ്പായ Anaconda ഈ നദിയിൽ ആഴം കുറഞ്ഞവെള്ളത്തിൽ മൂക്ക് വെള്ളത്തിന് പുറത്തായി വച്ച് കൊണ്ട് കിടക്കും. പിറാന (Piranha) മത്സ്യവും ഈ നദിയിൽ ജീവിക്കുന്നുണ്ട്. ഇവ കൂട്ടമായി വന്ന് വെള്ളത്തിൽ നിൽക്കുന്ന കന്നുകാലികളെയും മറ്റും ആക്രമിക്കുമെന്ന് പറയുന്നു. ഇവ മനുഷ്യരെ



NextPage

ആക്രമിക്കുമോ എന്ന് തീർത്ത് പറയാനാവില്ല, എന്നാൽ അപകടകാരികൾ തന്നെയാകാം.

ഈ സ്ഥലത്തിന് Amazon എന്ന പേര് വന്നതിന് പിന്നിൽ ഒരു കഥയുണ്ട് എന്ന് പറയപ്പെടുന്നു. El Dorado എന്ന *സ്വർണ്ണത്തിന്റെ നഗരവും* (ഐതീഹ്യപരമായി നിലവിലുണ്ട് എന്ന് പറയപ്പെട്ടിരുന്ന പട്ടണം) *കറവപ്പട്ടയുടെ താഴ്വരയും* (*Valley of cinnamon*) കണ്ടെത്താനായി നദിയിലൂടെ പുറപ്പെട്ട സ്പാനിഷ് കോൺക്യുസ്റ്റഡോറായ(Conquistador) Francisco de Orellanaറും സംഘവും ഒരു ദിക്കിൽ വച്ച് ആക്രമിക്കപ്പെട്ടു. ഈ ആക്രമണകാരികളെ നയിച്ചത് ഉഗ്രയോദ്ധാക്കളായ വനിതകളായിരുന്നു. അവരുടെ പക്ഷത്തിലുള്ള പുരുഷന്മാരായ പോരാളികൾ പിൻതിരിഞ്ഞോടാൻ ശ്രമിച്ചാൽ അവരെ ഗഥകൊണ്ട് അടിച്ച് ഇവർ കൊല്ലുമായിരുന്നു. ഈ വനിതകൾ ഗ്രീക്ക് ഇതിഹാസങ്ങളിൽ Amazons എന്ന പേരിൽ സൂചിപ്പിക്കപ്പെട്ടിട്ടുള്ള വനിതാപോരാളികളുടെ രാജ്യക്കാരെ Francisco de Orellanaനെ ഓർമ്മപ്പെടുത്തി. ഇങ്ങിനെയാണ് ഈ സ്ഥലത്തിനും നദിക്കും ഈ പേര് കിട്ടിയത്. ഈ ഐതിഹാസികമായ രാജ്യത്തെ ആധുനിക യുക്രെനുമായാണ് ബന്ധപ്പെടുത്തുന്നത്.

കാടുകളിൽ പല ഗോത്രവർഗ്ഗക്കാർ ജീവിക്കുന്നുണ്ട്. ഇവർ പുറംലോകവുമായി ബന്ധപ്പെടുകയും ആധുനിക വസ്ത്രങ്ങൾ ധരിക്കുകയും മറ്റുംചെയ്യുതുകഴിഞ്ഞാൽ ന്യായമായും ഇവരെ tribals എന്ന് നിർവ്വചിച്ചാൽ ഇവർക്ക് ഇഷ്ടപ്പെടുകില്ല. എല്ലായിടത്തേയും കാര്യം ഇതുതന്നെയാണ്.

ഇന്ന് Amazonൽ പല ഗോത്രവർഗ്ഗങ്ങളും പുറംലോകവുമായി വളരെ ഇടപഴകിയാണ് ജീവിക്കുന്നത്. ഇവരുടെ ജീവിത നിലവാരങ്ങൾ കാണിക്കുന്ന വീഡിയോകൾ കാണാൻ ഇവിടെ ക്ളിക്ക് ചെയ്യുക.

Amazonകാടുകളെ ലോകത്തിന്റെ ശ്വാസകോശമാണെന്നാണ് പറയപ്പെടുന്നത്. കാരണം ഇത്രയും വിസ്ത്തീർണ്ണമുള്ള ഒരു കാട് ലോകത്തിൽ മറ്റെങ്ങുമില്ല. പെരുകിക്കൊണ്ടിരിക്കുന്ന മനുഷ്യരുടെ ശ്വാസോച്ഛ്വാസത്താലും വ്യവസായങ്ങളുടെ പ്രവർത്തനത്താലും ഉപയോഗിക്കപ്പെടുന്ന ഓക്സിജനെ പുനരുൽപ്പാദിപ്പിക്കുന്നത് കരയിലേയും കടലിലേയും മരങ്ങളും ചെടികളും മറ്റുമാണ്.

ഇന്ന് കാടുകൾ ഒരു വൻപ്രതിസന്ധിയെ നേരിടുന്നു. ബ്രസീലിലും മറ്റ് തൊട്ടടുത്തിരിക്കുന്നതുമായ രാജ്യങ്ങളിലെ സമ്പന്നന്മാർ Amazonകാടുനെ അനന്തമായി കൊള്ളയടിക്കാനുള്ള സ്രോതസ്സായി കാണുന്നു. അവർ മരംമുറിക്കുന്ന യന്ത്രസാമഗ്രികളുമായി വന്നാൽ മണിക്കൂറുകൾക്കുള്ളിൽ ഏക്കറുകൾ വൻ തരിശ്പ്രദേശങ്ങളായി മാറുന്നു. 1947ന് ശേഷം ഇന്ത്യൻ ഉപദ്വീപിൽ സംഭവിച്ചത് മാതിരി. 1947ൽ ഇന്ത്യൻ ഉപഭൂഖണ്ടത്തിൽ ഉണ്ടായിരുന്ന കാടുകളുടെ 25 ശതമാനത്തിൽ കുറവേ അവശേഷിക്കുന്നുള്ളു എന്ന് പണ്ടൊരു കണക്ക് കണ്ടിരുന്നു. ഇന്ന് അത്രപോലും ബാക്കിയുണ്ടാവില്ല. കേരളത്തിലെ വയനാടിലെ കാടുകൾ ദിനംപ്രതി തരിശ്പ്രദേശങ്ങളും, റിസോട്ടുകളും മറ്റുമായി മാറിക്കൊണ്ടിരിക്കുന്നു.

എന്നാൽ Amazonകാടിന്റെ കാര്യം തികച്ചും ഗൗരവമുള്ളതാണ്. ഇത് നശിച്ചാൽ ഈ ലോകത്തിൽ ശ്വാസംമുട്ടൽ അനുഭവപ്പെടുമോ ആവോ. കടലിലെ പ്ളാങ്ടണുകൾ (Planktons) ഓക്സിജൻ ഉൽപാദിപ്പിക്കുന്നുണ്ട്. എന്നാൽ കടലും അധികം താമസിയാതെ തരിശാകാനുള്ള സാധ്യതയും തള്ളിക്കളയാൻ ആവില്ല.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

Attribution






NextPage

# ഭാവിയിലെ ആയുധങ്ങൾ



Soldiers load a Rapier Missile System during London Olympics Security Exercise Image ownership

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
VIDEOS

പുരാതന കാലഘട്ടങ്ങളിൽ അമാനുഷിക കഴിവുകളുള്ള ആയുധങ്ങൾ കൈശമുണ്ടായിരുന്ന ജീവജാലങ്ങൾ ഭൂമിയിൽ ഉണ്ടായിരുന്നുവോ. ആയിരക്കണക്കിന് വർഷങ്ങൾ മുമ്പുള്ള കാര്യമല്ല ഇവിടെ പറയുന്നത്. മറിച്ച് പതിനായിരക്കണക്കിനും, ലക്ഷക്കണക്കിന് വർഷങ്ങൾക്ക് മുമ്പുള്ളകാര്യമാണ് ഇവിടെ സൂചിപ്പിക്കുന്നത്.

ലോകമെമ്പാടുമുള്ള പുരാണ ഇതിഹാസങ്ങളിലെല്ലാം തന്നെ അമാനുഷികമായ ആക്രമണശേഷിയുള്ള ആയുധങ്ങളെക്കുറിച്ചും, മറ്റും സൂചിപ്പിക്കുകയോ, പ്രതിപാദിക്കുകയോ ചെയ്യുന്നുണ്ട്. എന്നാൽ ഇന്ന് സാങ്കേതികമായി വിഭാവനം ചെയ്യപ്പെടുന്ന ആയുധങ്ങൾ ചിലപ്പോൾ ഇതിഹാസങ്ങളിലെ യുദ്ധക്കോപ്പുകളെ പലരീതിയിലുമുള്ള കഴിവുകളിൽ വെല്ലുന്നവയായിരിക്കാൻ സാധ്യതയുണ്ട്.

ശൂന്യാകാശം യുദ്ധക്കളമോ, യുദ്ധക്കോപ്പുകളുടെ സൂക്ഷിപ്പ് സ്ഥലമോ, അതുമല്ലെങ്കിൽ യുദ്ധക്കോപ്പുകൾ വിന്യസിക്കപ്പെടുന്ന ഇടമോ ആയിത്തീരും അടുത്തുതന്നെ. അതേസമയം നാനോ സാങ്കേതികവിദ്യ യുദ്ധായുധങ്ങളെയും സാധ്യതകളേയും സൂക്ഷ്മദിക്കുകളിലേക്ക് നയിക്കും. ഇത്യാദി സാധ്യതകളെക്കുറിച്ച് പ്രതിപാദിക്കുന്ന് ഏതാനും വിഡീയോകൾ ഈ ലിങ്കിൽ കാണാൻ സാധിക്കുന്നതാണ്.

ഇവിടെ എടുത്ത് പറയേണ്ടുന്ന ഒരു സാങ്കേതി വികാസം പ്രാകാശരശ്മിയുടേയും താപരശ്മിയുടേയും നേർപാതയെ വളയ്ക്കാൻ കെൽപ്പുള്ള പദാർത്ഥങ്ങളുടെ കണ്ട് പിടുത്തമാണ്. ഇത് യുദ്ധവേദികളിൽ സൈനികർക്കും യുദ്ധക്കോപ്പുകൾക്കും അദൃശതയെന്ന കഴിവ് നൽകും. കാരണം അവയ്ക്ക് പിന്നിലുള്ള കാര്യങ്ങളെയാണ് ശത്രുക്കൾക്ക് ദൃശ്യമാകുക.

പറയേണ്ടുന്ന ഒരു കാര്യം ഇഎംഇ ആയുധങ്ങളാണ്. ഇവ യഥാർത്ഥത്തിൽ ആയുധങ്ങളല്ല. ഇഎംഇ എന്ന്വച്ചാൽ ഇലക്രോമാഗ്നറ്റിക്ക് പൾസ് എന്നാണ് അർത്ഥം. ശക്തമായ ഒരു ഇലക്ട്രോമാഗ്നറ്റിക്ക് രശ്മികളുടെ ഒരു വിസ്പോടനം ആപ്രദേശത്തുള്ള മിക്ക ഇലക്ട്രോണിക്ക് ഉപകരണങ്ങളുടെ പ്രവർത്തനത്തേയും സാരമായി ബാധിക്കും. ആധുനിക ആയുധങ്ങളത്രയും ഇലക്ട്രോണിക്ക്, അല്ലെങ്കിൽ ഡിജിറ്റൽ സംവിധനത്താൽ പ്രവർത്തിക്കുന്നതാകയാൽ, ഇങ്ങിനെയരു ഇഎംപി ആക്രമണം വന്നാൽ, നിശ്ചലമാകും.

ശൂന്യാകാശം യുദ്ധസാമഗ്രികൾ സൂക്ഷിച്ചുവെക്കാനുള്ള ഒരു താവളമായിക്കൂടായ്കയില്ല. ഇന്നു സാങ്കേതികഴിവുകൾ ഉപയോഗിച്ച് സ്വകാര്യകമ്പനികൾക്കുപോലും ശൂന്യാകാശത്ത് സാമഗ്രമികൾ കൊണ്ട് വെക്കാൻ കഴിവുനൽകുന്നുണ്ട്. ചന്ദ്രനിൽ മിസൈൽപോലുള്ള ആയുധങ്ങൾ ഒരുക്കിവെക്കാനും, അവിടെനിന്ന് ഭൂമിൽ വേണ്ടുന്നിടത്ത് അവയെക്കൊണ്ട് ആക്രമിപ്പിക്കനും വളരെ എളുപ്പത്തിൽ ആവുന്ന കാര്യമാണ്.

പൈലറ്റില്ലാതെ പറക്കുന്ന ഡ്രോൺ വിമാനങ്ങൾ, വായുസേനയുടെ മുഖച്ഛായതന്നെ മാറ്റിയേക്കും. എന്നാൽ ഇതിന്റെ സാധ്യതകൾ വിമാനങ്ങളിൽ മാത്രമല്ല, മറ്റെല്ലാവിധ വഹനങ്ങളിൽ വ്യാപിക്കും. കടലിനടിയിൽ നിന്നും പോലും ഇവയ്ക്ക് പോയി പലതും ചെയ്യാനാവും. ഇന്ന് ഇവയെ വീദൂരത്തു സൈനിക കേന്ദ്രത്തിൽ നിന്നും നിയന്ത്രിക്കുന്നുണ്ട്. ആജ്ഞകൊടുക്കുന്ന കാര്യങ്ങളാണ് ഇവചെയ്യുക. എന്നാൽ കുറച്ച്കാലത്തിനുള്ള സ്വതന്ത്രമായി കാര്യങ്ങളെ മനസ്സിലാക്കാനും, തീരുമാനങ്ങളെടുക്കാനും കഴിയുന്ന ഡ്രോണുകൾ യുദ്ധരംഗത്തിന്റെ ഭാഗമാകും.

ഈ ലിങ്കിൽ കടുത്തിരിക്കുന്ന വീഡിയോകളിൽ ഇത്യാദികാര്യങ്ങൾക്ക് അപ്പുറം, യാധാർത്ഥ ആധുനിക ആയുധങ്ങളുടെ കഴിവും ഭയാനകതയും കാണാനാവും.

ഇതെല്ലാംകൂടി ലോകത്തെ എവിടെയെത്തിക്കും എന്ന് മുൻകൂട്ടി പറയാൻ പറ്റില്ല. എറ്റ്ലാന്റിസിന് സംഭവിച്ചുഎന്നു പറയുന്നത് പോലെ, ഇന്നത്തെ സാങ്കേതികവിദ്യകൾ ലക്കുലഗാനുമില്ലാതെ, ആധുനിക മാനവതയുടെ അന്ത്യത്തിലേക്ക് കാര്യങ്ങൾ നീക്കുമോ അതുമല്ലെങ്കിൽ ഈ ഭൂമിതന്നെ പൊട്ടിത്തെറിച്ച്, സൗരയൂഥത്തിൽ ഒരു ധൂപപടലമായി അനേകായിരം വർഷങ്ങൾ നിലനിൽക്കുമോ

അന്ന് ചൊവ്വയിലേക്ക് താമസംമാറ്റിയ ആളുകളും മറ്റ് ജീവജാലങ്ങളും ചൊവ്വയിൽ ആകാശത്ത് കാണുന്നതായി തോന്നുന്ന ഈ ധൂമപടലത്തെ അത്ഭുതത്തോടെ വീക്ഷിക്കുമോ

ഐസെക്ക് ന്യൂട്ടൻ, ചില സങ്കീർണ്ണങ്ങളായ ഒക്കൾട്ട് കണുക്കുകൂട്ടലുകളുടെ അടിസ്ഥാനത്തിൽ ഭൂമി 2070 തോടെ അവസാനിക്കും എന്ന് സൂചിപ്പിച്ചിട്ടുണ്ടെന്ന് പറഞ്ഞ്കാണുന്നു (ന്റെ ഡിസംബർ 2014ലക്കത്തിലെ ഐസക്ക് ന്യൂട്ടനെക്കുറിച്ചുള്ള പംക്തിനോക്കുക). ഇന്നത്തെ രീതിയിൽ കാര്യങ്ങൾ നീങ്ങിയാൽ ഇത് മിക്കവാറും സംഭാവ്യമായ ഒരു കാര്യമാണ് എന്നാണ് തോന്നുന്നത്. പക്ഷെ ഇതിലെന്തിരിക്കുന്നു. നാമെല്ലാം മറ്റേതോ അമാനുഷിക ശക്തിയുള്ള അസ്തിത്വത്തിന്റെ (ദൈവത്തിന്റെ ദൈവങ്ങളുടെ) എന്തോ പരീക്ഷണ നീരിക്ഷണ പഠനത്തിന്റെ ഭാഗമായേക്കാം. സംഭവിക്കുന്നതെല്ലാം മുൻനിശ്ചയിച്ചിട്ടുള്ള കാര്യങ്ങളാവാം. ആർക്കറിയാം.

# എറ്റ്ലാന്റിസ്
## Atlantis




Atlantic Ocean. Source: Central Intelligence Agency's World Factbook.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
VIDEOS

പല പുരാതന മാനവ സംസ്ക്കാരങ്ങളെക്കുറിച്ചും നാം ഇന്ന് കേൾക്കുന്നുണ്ട്. ഉദാഹരണത്തിന് എറ്റ്ലാന്റിക്ക് സമുദ്രത്തിന്റെ മധ്യത്തിലായി നിലകൊണ്ടിരുന്ന എറ്റ്ലാന്റിസ്. ഈ രാജ്യത്തെപ്പറ്റി പ്ളാറ്റോയുടെ എഴുത്തുകളിൽ സൂചിപ്പിക്കപ്പെടുന്നുണ്ട്. ശാസ്ത്രീയമായും സാങ്കേതികമായും മറ്റും വളരെ ഉയർന്ന നിലവാരം പുലർത്തിയവരായിരുന്നു ഇവരെന്ന് പറയപ്പെടുന്നു. എന്നാൽ പ്ളാറ്റോവിന്റെ കാലത്ത് തന്നെ എറ്റ്ലാന്റിസിനെക്കുറിച്ചുള്ളത് ഐതിഹ്യം പോലുള്ള ഒരു കഥയായിരുന്നു. എന്നാൽ ഇവിടുള്ളവരുടെ സ്വാധീനമാണ് ലോകത്തിലെ പല പുരാതന സംസ്ക്കാരങ്ങളുടെയും ആത്മീയ പ്രതിഭാസ ചരിത്രങ്ങളുടേയും ഉറവിടം എന്നും വാദിക്കുന്നവരുണ്ട്.

എന്നാൽ എറ്റ്ലാന്റിസ്ന് എന്ത്പറ്റിയെന്ന് ആർക്കും അറിയില്ല. പ്ളാറ്റോവിന് 9000 വർഷങ്ങൾ മുൻപ് കടൽകയറി സമുദ്രത്തിലേക്ക് താഴ്ന്ന് എറ്റ്ലാന്റിസ് അവസാനിച്ചു എന്നാണ് പ്ളാറ്റോവിന്റെ കാലത്തിലെ അറിവ്. എന്നാൽ പ്ളാറ്റോയുടെ കാലത്ത് ഇതിനെക്കുറിച്ച് കാര്യമായൊന്നും ആർക്കും അറിവുണ്ടാവാൻ സാധ്യതയില്ല. കാരണം 9000 വർഷം എന്നത് നമ്മെ സംബന്ധിച്ചെടുത്തോളം വളരെ വീദൂരമായ കാലമാണ്. ഇന്നും 2000 വർഷങ്ങൾക്ക് മുമ്പുള്ള കാര്യങ്ങളെക്കുറിച്ച് കാര്യമായൊന്നും ചരിത്രരേഖകളിൽ രേഖപ്പെടുത്തിയിട്ടില്ല എന്നാണ് തോന്നുന്നത്.

പുരാതന ഗ്രീക്കിലേയും, Scandinavians പാരമ്പര്യങ്ങളിലേയും, വേദകാല രചനകളിലേയും, Phoenicianആത്മീയ പാരമ്പര്യങ്ങളിലേയും, ഹൈന്ദവ ദേവന്മാരടക്കമുള്ള ലോകത്തിലെ പലദിക്കുകളിലും മറ്റും കാണപ്പെടുന്ന് പല വിചിത്രതരം ആത്മീയപ്രതിഭാസങ്ങളിലേയും മറ്റും തുടക്കം എറ്റ്ലാന്റിസ് ദ്വീപാണ് എന്ന്വരെ ആവകാശവാദങ്ങൾ ഉണ്ടായിട്ടുണ്ട്.

ഇത്യാദികാര്യങ്ങളിൽ സൂചിപ്പിക്കപ്പെടുന്ന ദേവന്മാരും മറ്റ് അമാനുഷിക കഴിവുകളുള്ള വ്യക്തിത്വങ്ങളും മറ്റും എറ്റ്ലാന്റിസിലെ രാജാക്കളും മറ്റ് ഉയർന്ന ആൾക്കാരും മറ്റുമായിരുന്നു എന്നാണ് അവകാശവാദം പോകുന്ന പാത.

എറ്റ്ലാന്റിസ് ദ്വീപിലെ ജനങ്ങൾ സാങ്കേതികമായി വളരെ ഉന്നതങ്ങളിൽ എത്തിയിരുന്നു. എന്നുവച്ചാൽ ഇന്നുള്ള സാങ്കേതിക വിദ്യകൾ നീങ്ങുന്ന പാതകളിലൂടെ വളരെ വിദൂരതകളിൽ അവർ എത്തിച്ചേർന്നിരുന്നു എന്ന് പറയപ്പെടുന്നു.

എറ്റ്ലാന്റിസ് എവിടെയായിരുന്ന സ്ഥിതിചെയ്തിരുന്നത് എന്നത് ഇന്നും പലർക്കും അന്വേഷിക്കാൻ താൽപ്പര്യമുള്ള ഒരുകാര്യമായിരുന്നു.

എറ്റ്ലാന്റിസിന് എന്ത് പറ്റി? എന്തു പറ്റിയാലും ഒരു കാര്യം ചിന്തിക്കേണ്ടിയിരിക്കുന്നു. ഇന്ന് പലരും ചിന്തിക്കാത്ത ഒരു പ്രധാനപ്പെട്ട വിഷയം ഭാഷയുടെ കാര്യമാണ്. സാമൂഹികമായി സമാധാനവും വ്യക്തിപരമായി എല്ലാവർക്കും മൂല്യവും ഗുണനിലവാരവും വ്യക്തിത്വവും നൽകുന്നത് ഇങ്ഗ്ളിഷ് പോലുള്ള നിരപ്പായുള്ള കോഡുകളുള്ള ഭാഷകളാണ്. അതേസമയം, ഭാഷ



NextPage

ഉച്ചനീചത്വ (ഫ്യൂഡൽ) കോഡുകളുള്ളതായാൽ, സൃഷ്ടിക്കപ്പെടുന്നത് ഉച്ചനീചത്വം ഉള്ളതും, മനുഷ്യന് മനുഷ്യനെ സഹിക്കാൻ പറ്റാത്ത വിവേചനപൂർണ്ണമായുള്ളതുമായ ഒരു സമൂഹമായിരിക്കും. ഇങ്ങിനെയുള്ള സമൂഹങ്ങളിലും അച്ചടക്കവും മറ്റും സാധ്യമാണ്. ഇന്ത്യൻ പട്ടാളത്തിലുള്ളത് പോലെ.

സാങ്കേതികമായ കഴിവുകൾക്ക് അറ്റമുണ്ടോ? വസ്ത്തുക്കളെ അദൃശ്യമാക്കാനുള്ള ആവരണങ്ങൾ പോലും വിദൂരമല്ലാത്ത ഭാവിയിൽ കമ്പോളത്തിൽ വരാൻ സാധ്യതയുണ്ട്. ഇവ യുദ്ധകോപ്പുകളിൽ ഇപ്പോൾതന്നെ പരീക്ഷിച്ച് വരുന്നുണ്ട്. ഇത് പറയുമ്പോൾ, പ്ളാറ്റോയുടെ എഴുത്തുകളിൽ Ring of Gyges എന്നരുകാര്യം പറയുന്നുണ്ട്. ഇത് ധരിച്ച് ചില സെറ്റിങ്ങുകൾ മാറ്റിയാൽ ധരിക്കുന്ന ആൾ അപ്രത്യക്ഷനാവും.

ഇവിടുള്ളവർ ആര്യന്മാരായിരുന്നുവെന്ന് പണ്ട്കാലങ്ങളിൽ ഭൂഖണ്ഡയുറോപ്പിലെ ചില ആളുകൾ അവകാശപ്പെട്ടിരുന്നു. Anglosaxons ആയിരുന്ന ഇങ്ഗ്ളിഷുകാരെക്കാൾ ഉന്നമനം അവകാശപ്പെട്ടത്കൊണ്ടാവാം ഇങ്ങിനെ അവർ അവകാശപ്പെട്ടത്. എന്നാൽ ഇന്ത്യയെന്ന രാജ്യം പിറന്നതോട്കൂടി, ആര്യന്മാർ ഇന്ത്യക്കാരാണ് എന്ന അവകാശം ലോകം അറിഞ്ഞ്തുടങ്ങി. അതോടെ, എറ്റ്ലാന്റിക്കുകാർ ഇന്ത്യക്കാരായിരുന്നു എന്ന ദിക്കിലേക്ക് അവകാശവാദങ്ങൾ നീങ്ങിയേക്കാം. ആദ്യം ഇന്ത്യയിലെ സ്ക്കൂൾ പാഠപുസ്തകങ്ങളിൽ പത്ത്പന്ത്രണ്ട് വർഷക്കാലം പഠിപ്പിച്ചാൽ, അത് പഠിച്ച് വരുന്നവർ വിക്കീപീഡിയയിലും മറ്റും അത് എഴുതി സമർത്ഥിക്കും. ലോകവിജ്ഞാനത്തിലേക്ക് ഇത് പുതിയൊരു മുതൽക്കൂട്ടാവും.

വിചിത്രമെന്ന് പറയട്ടെ, ജേ്മെനിയെ നാസികൾ (Nazi) അതീന്ദ്രിയവിഷയങ്ങളിൽ (Occulticism) കാര്യമായ ചിന്തയും നിരീക്ഷണവും മറ്റും നടത്തിയിരുന്നു എന്നുള്ളത് വാസ്തവമാണ്.

എറ്റ്ലാന്റിസിലെ ജനങ്ങൾക്ക് പലതരം അമാനുഷിക കഴിവുകളും ഉണ്ടായിരുന്നു എന്നാണ് അവകാശപ്പെടുന്നത്. മനശ്ശക്തിയുപയോഗിച്ച് പലതും ചെയ്യാൻവരെ അവർക്ക് ആകുമായിരുന്നു. ഇങ്ങിനെ പറയുമ്പോൾ, ഇന്ന് ഇത്ര അമാനുഷികമായ കാര്യമായി കണക്കാക്കേണ്ടതില്ല. കാരണം ഇന്നത്തെ സ്മാട്ട്ഫോണുകളും, ടാബ്ളറ്റുകളും, ഇന്റർനെറ്റും, കമ്പ്യൂട്ടറും മറ്റുമെല്ലാം മനുഷ്യന് അമാനുഷിക കഴിവുകൾ നൽകിയിട്ടുണ്ട്. ഇനി അധികം വൈകാതെ മനുഷ്യശരീരത്തിനും മസ്തിഷ്കത്തിനും പിന്നിൽ പ്രവർത്തിക്കുന്ന സോഫ്റ്റ്റെനെക്കുറിച്ച് നിരീക്ഷകർ ചിന്തിച്ച് തുടങ്ങും. അതോടെ, അതും ഐടിക്ക് സമാനമായുള്ള ഒരു സാങ്കേതികവിദ്യയുടെ കീഴിൽ അനാവരണം ചെയ്യപ്പെടും. തുടർന്ന് വിദൂര നക്ഷത്രക്കൂട്ടങ്ങളുടെ ദിക്കുകളിലുംമറ്റും യാത്രചെയ്യുകയെന്നത് നിമിഷംകൊണ്ട് ചെയ്യാനാവുന്നകാര്യമാകും. എന്നാൽ ഇങ്ങിനെയുള്ള കഴിവുകൾ മനുഷ്യ സമുദായത്തെ നാശത്തിലേക്കും നയിച്ചേക്കാം. കാരണം മനുഷ്യനെ മനുഷ്യനോട് ബന്ധിപ്പിക്കുന്ന എറ്റവും ശക്തമായ സോഫ്റ്റ്വേറായ ഭാഷയെക്കുറിച്ച് ഇന്നും കാര്യമായി ആരും ആലോചിക്കുന്നില്ല.

എറ്റ്ലാന്റിസ് എങ്ങിനെയാണ് നശിച്ച് പോയത്? പ്രകൃതി ദുരന്തങ്ങൾ കാരണമാവാം. അല്ലെങ്കിൽ അമാനുഷിക കഴിവുകളുള്ള സാങ്കേതികവിദ്യകൾ കളിക്കോപ്പുകൾ പോലെ എല്ലാവർക്കും സുലഭമായി ലഭ്യമായി വന്നത് വിനയായി ഭവിച്ചതായേക്കാം.

ഇതിനെല്ലാം പിന്നിൽ പ്രവർത്തിക്കുന്നത് ഭാഷാപരമായ കാഞ്ചികളാണ് (triggers). ഇതിനെക്കുറിച്ച് അധികം ഇപ്പോൾ പ്രതിപാദിക്കുന്നില്ല. എന്നാൽ മനസ്സിലാക്കേണ്ടത്, ഫ്യൂഡൽ ഭാഷകളാൽ അച്ചടക്കവും സാമൂഹിക ഘടനയും രചിക്കപ്പെട്ടിട്ടുള്ള സമൂഹങ്ങളിൽ ഇങ്ഗ്ളിഷ് പോലുള്ള ഒരു നിരന്ന കോഡുകളുള്ള ഭാഷ പടർന്നാൽ, സാമൂഹിക ഘടന മലക്കംമറിയും. താഴെക്കിടയിലുള്ളവർ പെട്ടെന്ന് അവരുടെ പാരമ്പര്യനിലവാരങ്ങളിൽ നിന്നും പുറത്ത് കടന്ന് വളരും. എന്നാൽ ഇവരിൽ ഇങ്ഗ്ളിഷാണ് പ്രവർത്തിക്കുന്നതെങ്കിൽ സമൂഹത്തിൽ കാര്യമായ സമാധാനക്കേട് സംഭവിക്കില്ല. മറിച്ച് ഇവർക്ക് ഇങ്ഗ്ളിഷ് ലഭിക്കാതെ, ഇങ്ഗ്ളിഷിന്റെ സ്വാതന്ത്ര്യം ഉപയോഗിക്കാൻ സാധിച്ചാൽ, പല തരം ലഹളകളും നടക്കാൻ സാധ്യതയുണ്ട്.

ഈ പ്രതിഭാസത്തിന്റെ മറുപുറമാണ് ഇന്ന് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിൽ നടക്കുന്നത്. അവിടങ്ങളിൽ ഇങ്ഗ്ളിഷിലെ നിരപ്പുള്ള കോഡുകളാൽ സൃഷ്ടിക്കപ്പെട്ടിട്ടുള്ള സാമൂഹിക ബന്ധങ്ങളാണ് ഉള്ളത്. എന്നാൽ ഇന്ന് ഇങ്ഗ്ളിഷ് രാഷ്ട്രങ്ങളിലേക്ക് ഫ്യൂഡൽ ഭാഷകൾ സംസാരിക്കുന്നവരുടെ നിയന്ത്രണാതീതമായ കടന്നുകയറ്റം , അവിടങ്ങളിലെ സാമൂഹിക ബന്ധങ്ങളേയും സാമൂഹിക വക്തിസമത്വസങ്കൽപ്പങ്ങളേയും മലക്കം മറിക്കുന്നുണ്ട്.

ഇങ്ങിനെയെന്തൊക്കെയോ എറ്റ്ലാറ്റിസിലും സംഭവിച്ചിരിക്കാം. അവർ തമ്മിലടിച്ചും മനസ്സുകൊണ്ട് പോരാടിയും പരിധികൾവിട്ട് പെരുമാറിയും മറ്റും നശിച്ചുപോയിട്ടുണ്ടാവാം.

# The Bridge on the River Kwai




BUY from AMAZON

VIDEOS

ഈ സിനിമ ലോകത്തിലെ ഏറ്റവും മഹത്തായ സിനിമകളിൽ ഒന്നാണ് എന്ന് അവകാശപ്പെടുന്ന പലരും ഉണ്ട്. എന്തുകൊണ്ടാണ് ഇവർ ഇതിനെ ഇങ്ങിനെ വിശേഷിപ്പിക്കുന്നത് എന്ന് അറിയില്ല. എന്നാൽ ഈ സിനിമയുടെ ഇതിവൃത്തത്തിൽ ഒരു പ്രത്യേകത കാണാവുന്നതാണ്.

ബേമ്മ (Burma) വനപ്രദേശങ്ങളിലെ ക്വായ് നദിയുടെ മുകളിലൂടെ രണ്ടാം ലോകമഹായുദ്ധകാലത്ത് ജാപ്പനീസ് സൈന്യം ഒരു പാലം കെട്ടാൻ വേണ്ടി യുദ്ധതടുവുകാരെ ഉപയോഗിക്കുന്ന രംഗമാണ് ഇതിൽ പ്രതിപാദിച്ചിട്ടുള്ളത്.

ഈ പാലം പണിത് കഴിഞ്ഞാൽ ജാപ്പനീസ് പട്ടാളത്തിന് അവരുടെ യുദ്ധക്കോപ്പുകളേയും സൈന്യത്തേയും ബ്യൂട്ടിഷ്-ഇന്ത്യൻ അതിർത്തിയിലേക്ക് എത്തിക്കാൻ എളുപ്പമാകും. ഇങ്ങിനെയൊരു സംഭവം രണ്ടാം ലോകമാഹയുദ്ധത്തിൽ നടന്നിട്ടുണ്ട്. എന്നാൽ ഈ സിനിമയിൽ ദൃശ്യമാക്കപ്പെടുന്ന ജാപ്പനീസ് പട്ടാളത്തിന്റെ ക്രൂരത, യഥാർത്ഥത്തിൽ സംഭവിച്ചതിനോട് താരതമ്യംചെയ്യുമ്പോൾ തികച്ചും നിസ്സാരം തന്നെയായിരിക്കും എന്നാണ് അനുമാനിക്കേണ്ട്.

ഈ റെയ്ൽ പാത പണിയലിലും പാലം പണിയലിലുമായി 80000 മുതൽ 100000 അടിമ തൊഴിലാളികൾ മരിച്ചിട്ടുണ്ട് എന്നാണ് കണക്കാക്കപ്പെടുന്നത്. അതേ സമയം യുദ്ധത്തടവുകാരിൽ 13000 പേര് അവിടെവച്ച് മരിക്കുകയും, അവിടത്തന്നെ അവരുടെ മൃതദേഹം അടക്കുകയും ചെയ്തുവെന്ന് പറയുന്നു. ഈ സംഭവവികാസങ്ങളുടെ ഭീകരതയൊന്നും ഈ സിനിമയിൽ കാണാൻ പറ്റില്ല. ജാപ്പ്നീസ് സൈനിക അധികാരി സിനിമയിൽ കാണിക്കുന്ന അതിഗംഭീരമായ ക്രൂരത, ഇന്ത്യയിലെ മിക്ക പോലീസ് സ്റ്റേഷനുകളിലും നടമാടുന്ന ഭീകരതയോട് താരതമ്യം ചെയ്യുമ്പോൾ തികച്ചും നിസ്സാരം മാത്രമാണ്.

ഇതിലൊന്നുമല്ല ഈ സിനിമയുടെ വ്യത്യസ്തത ഉറഞ്ഞ്കൂടിയിരിക്കുന്നത്. ഈ സിനിമയിൽ ബ്യൂട്ടിഷ്കാരുടെ ഉയർന്ന വ്യക്തിത്വം എന്ന് പറയപ്പെടുന്ന ഒരു ഹേതുവാണ് ഉള്ളത്. എന്തെന്നാൽ തലകുനിക്കാതെ, വ്യക്തിപരമായ വ്യക്തിത്വം ഉയർത്തിപ്പിടിച്ച്, കഴുത്തിന്റെ പിന്നിൽ യാതോരു കുനിവും ജനിച്ചനാൾ മുതൽ സ്വരൂപിക്കാതെ, വളർന്നുവന്നതിന്റെ വ്യക്തിത്വം. എന്നാൽ ഈ പറഞ്ഞവാക്യത്തിൽ ചെറിയൊരു പിശകുണ്ട്. ഈ കഴുത്തിന് പിന്നിൽ വളവില്ലാതെയുള്ള വ്യക്തിത്വം പാരമ്പര്യമായി ഇങ്ഗ്ളിഷുകാരുടേതാണ്. ഇത് ബ്യൂട്ടിഷ്കാരുടെ വ്യക്തിത്വമാണ് എന്ന് പറയുമ്പോൾ, ബ്യൂട്ടണിലെ മറ്റ് ജനക്കൂട്ടങ്ങളായ സ്ക്കോട്ടിഷ്, വെൽഷ്, ഐറിഷ് തുടങ്ങിയവർക്കും പാരമ്പര്യമായി ഉള്ള ഒരു വ്യക്തിവിശേഷമാണ് എന്ന് തോന്നിപ്പോകാം. എന്നാൽ ഈ മൂന്ന് കൂട്ടരുടേയും ഭാഷകൾ ഇങ്ഗ്ളിഷിൽ നിന്നും വ്യത്യാസമുള്ളതും, ചെറുതായെങ്കിലും, മലായളത്തിലുള്ളത് പോലെ, ഉച്ചനീചത്വ കോഡുകൾ ഉള്ളതുമാകാം. ഇതിനാൽതന്നെ ഇവർക്ക് തനതായി ഉള്ള വ്യക്തിത്വം ഇങ്ഗ്ളിഷ് വ്യക്തിത്വമല്ല. എന്നിരുന്നാലും പൊതുവെ, ശുദ്ധമായ ഇങ്ഗ്ളിഷ് ഉപയോഗിച്ച് തുടങ്ങുകയോ, അല്ലെങ്കിൽ ഇങ്ഗ്ളിഷുകാരുമായി അടുത്ത് ഇടപഴകി ജീവിക്കുകയോ ചെയ്താൽ കാലക്രമേണെ ഈ വ്യക്തിത്വവിശേഷം ശരീരപ്രകൃതിയിൽ വന്ന് ചേരാം.

ഈ സിനിമയിൽ ഉടനീളം ഒരു ശക്തമായ കോഡായി ഈ വ്യക്തിത്വവിശേഷം നിറഞ്ഞ് നിൽക്കുന്നുണ്ട്. എന്നാൽ ഈ സിനിമ ഇങ്ഗ്ളിഷുകാരുടെ മറ്റ് ചില ചരിത്രപരമായ വൈകാരിക പ്രശ്നങ്ങളിലേക്ക് വിരൾ ചൂണ്ടുന്നുണ്ട്. ഇത് കഥാകൃത്ത് അറിഞ്ഞ് കൊണ്ട്ചെയ്തതാണോ എന്ന് അറിയില്ല. ഇങ്ഗ്ളിഷ്കാരുടെ ചരിത്രപരമായ വിഡ്ഢിത്തമോ, അല്ലെങ്കിൽ മഹാമനസ്കതയോ ചിത്രീകരിക്കുന്നതാണ് ഈ കഥ.

ജാപ്പനീസ് സൈനിക ഉദ്യോഗസ്ഥനായ Colonel Saito യുദ്ധതടവുകാരായ ബ്യൂട്ടിഷ് സൈനികരോട് പാലം പണിയുന്നതിൽ തൊഴിൽ ചെയ്യാൻ ഉത്തരവിടുന്നു. ബ്യൂട്ടിഷ് ഓഫീസർമാരും ഇതിൽ തൊഴിലാളികളായി പണിയെടുക്കേണം. എന്നാൽ ബ്യൂട്ടിഷ് സൈനിക ഓഫിസറായ Col. Nicholson ഇത് ശരിയല്ല എന്ന് വാദിക്കുന്നു. ജെനീവ കൺവെഷനിലെ ചട്ടങ്ങൾ പ്രകാരം തടവിലുള്ള സൈനിക ഓഫിസർമാരെ കായിക തൊഴിലാളികളായി ഉപയോഗിക്കാൻ പാടില്ല എന്നകാര്യം ഇദ്ദേഹം ജാപ്പനീസ് സൈനിക അധികാരിയെ അറിയിക്കുന്നു.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

ക്ഷുഭിതനായ Colonel Saito, Col. Nicholsonനെ ആ ജെനീവ ചട്ടങ്ങളുടെ കടലാസ് കൊണ്ട് അടിക്കുകയും പിന്നീട് പല പീഡനങ്ങൾക്കും ഇരയാക്കുകയും ചെയ്യുന്നു. ഈ ചിത്രീകരണത്തിലെല്ലാം ഇങ്ഗ്ളിഷുകാരുടെ തലകുനിക്കാൻ പരിചയമില്ലാത്ത പ്രകൃതം സ്വാഭാവികമായി ദൃശ്യമാകുന്നുണ്ട്. എന്നാൽ സിനിമയിൽ കാണിക്കുന്നത് പോലെയാവില്ല യഥാർത്ഥത്തിൽ ശത്രുപക്ഷം, ഇങ്ങിനെ തലയുയർത്തിനിന്നാൽ, പ്രതികരിക്കുക. പണ്ട് ടിപ്പുസുൽത്താന്റെ കൈയിലേക്ക് ഫ്രഞ്ചുകാർ പിടിച്ചേൽപ്പിച്ച ഇങ്ഗ്ളിഷുകാർക്ക്, അവരുടെ ഈ പ്രകൃതം കാര്യമായ വിനയാകുകയായാണ് സംഭവിച്ചത്.

ഇഞ്ഞി നീ, എടാ, എടീ, അവൻ/ അവൾ തുടങ്ങിയ വാക്കുകൾ സ്വാഭാവികമായി മനുഷ്യശരീരത്തിൽ ഉണ്ടാക്കേണ്ടുന്ന വണക്കവും വിധേയത്വും കാണിക്കാൻ പരിചയമില്ലാത്ത ഇങ്ഗ്ളിഷ് സൈനികരെ, ഓഫീസർമാരെ അടക്കം, ടിപ്പുവിന്റെ ആളുകൾ കൈകൾ മുറിച്ചും മറ്റുമാണ് വിധേയത്വത്തിൽ എത്തിച്ചത്. തീർച്ചയായും ജാപ്പനീസ് പട്ടാളം ഇത്പോലൊക്കെ ഇങ്ഗ്ളിഷുകാരോട് പെരുമാറിയിട്ടുണ്ടാവാം. എന്നാൽ സിനിമയിൽ ഇത്യാദി ക്രൂരതകളൊന്നും ദൃശ്യമല്ല.

ബ്യട്ടിഷ് ഓഫിസർമാരെ തടവിലാക്കി പാലംപണി തുടങ്ങി. എന്നാൽ ഓഫിസർമാരുടെ അഭാവം പാലംപണിയെ വികലപ്പെടുത്തി. ബ്യട്ടിഷ് പട്ടാളക്കാർ നിയന്ത്രണമില്ലാത്ത രീതിയിൽ പണി നടത്തുകയും, അതിനെ കോലാഹലപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്നു.

റെയ്ൽ പാത സമയത്തിന് പൂർത്തീകരിച്ചില്ലെങ്കിൽ ജാപ്പനീസ് സൈനിക അധികാരി *ഹിരാകിരി* (ആത്മഹത്യ) ചെയ്യേണ്ടതായി വരും. അതിനാൽ അയാൾ വിട്ടുവീഴ്ച്ചക്ക് തയ്യാറാകുന്നു. Col. Nicholsonന് അദ്ദേഹത്തിന്റെ സൈന്യത്തിൻമേൽ കല്പനാധികാരം നൽകുന്നു.

ഇനിമുതലാണ് ഇങ്ഗ്ളിഷ് ജനതയുടെ ചരിത്രപരമായ വിഡ്ഢിത്തം അല്ലെങ്കിൽ മഹാമനസ്കത ചിത്രീകരിക്കപ്പെടുന്നത്. Col. Nicholson നല്ലൊരു പാലം പണിയാൻ തീരുമാനിക്കുന്നു. കാരണം വർഷങ്ങൾക്ക് ശേഷം അവിടുള്ള ജനങ്ങൾ ഇത് ബ്യട്ടിഷ് സൈന്യം നിർമ്മിച്ചതാണ്എന്ന് പറയും.

പറയുമോ???

Col. Nicholsonന്റെ വാക്കുകൾ ശ്രദ്ധിക്കൂ

It is quite understandable. It's a very natural reaction. But one day, in a week, a month, a year, on that day when God willing, we all return to our homes again, you're going to feel very proud of what you have achieved here in the face of great adversity. What you have done, should be, and I think will be, an example to all our countrymen, soldier and civilian alike. You have survived with honor, that and more, here in the wilderness. You have turned defeat into victory. I congratulate you. Well done.

ഇത് തികച്ചും മനസ്സിലാക്കാൻ കഴിയുന്ന കാര്യമാണ്. ഇത് ഒരു സ്വാഭാവികമായ പ്രതികരണമാണ്. എന്നാൽ ഒരുനാൾ, ഒരാഴ്ച്ചക്ക് ശേഷം, ഒരു മാസത്തിന്ശേഷം, ഒരു വർഷത്തിന് ശേഷം, ദൈവം നിശ്ചയിക്കുന്ന ആ ദിവസം നാമെല്ലാം വീണ്ടും നമ്മുടെ വീടുകളിലേക്ക് തിരിച്ച് പോകുമ്പോൾ, അതിഗംഭീരമായ പ്രതികൂല സാഹചര്യങ്ങളിൽ നിങ്ങൾ ഇവിടെ നേടിയെടുത്ത കാര്യത്തെക്കുറിച്ച് നിങ്ങൾക്ക് വളരെ അഭിമാനം തോന്നും. നിങ്ങൾ ചെയ്തത്, നമ്മുടെ രാജ്യത്തിലെ എല്ലാ പൗരന്മാർക്കും, പട്ടാളക്കാർക്കും, സിവില്യന്മാർക്കും ഒരുപോലെ ഒരു ഉത്തമോദാരഹരണം ആകും, ആയിരിക്കേണം. വ്യക്തിത്വം കൈവിടാതെയും അതിനേക്കാൾ ഉപരിയായി നിങ്ങൾ ഈ കൊടുംവന്യമായ പ്രദേശത്തിൽ എല്ലാറ്റിനേയും അതിജീവിച്ചിരിക്കുന്നു. നിങ്ങൾ പരാജയത്തെ വിജയമായി മാറ്റിയിരിക്കുന്നു. ഞാൻ നിങ്ങളെ അനുമോദിക്കുന്നു. വളരെ നന്നായിരിക്കുന്നു.

"One day the war will be over. And I hope that the people that use this bridge in years to come will remember how it was built and who built it. Not a gang of slaves, but soldiers, British soldiers, Clipton, even in captivity."

ഒരുനാൾ യുദ്ധം അവസാനിക്കും. വരുംകാലങ്ങളിൽ ഈ പാലം ഉപയോഗിക്കുന്ന ജനങ്ങൾ, ഇത് എങ്ങിനെയാണ് നിർമ്മിച്ചതെന്നും, ആരാണ് നിർമ്മിച്ചതെന്നും ഓർമ്മിക്കും എന്ന് ഞാൻ വിശ്വസിക്കുന്നു. ഒരുകൂട്ടം കള്ളന്മാരല്ലായെന്നും, ബന്ധനസ്ഥതയിലാണെങ്കിലും, അതെ സൈനികർ, ബ്യട്ടിഷ് സൈനികരാണെന്നും അവർ ഓർക്കും.

(വരും കാലങ്ങളിൽ ഇങ്ഗ്ളിഷുകാർ ചെയ്ത എന്തെങ്കിലും നല്ലാകാര്യങ്ങൾ ആരെങ്കിലും ഓർക്കുമോ? ഇന്നത്തെ ചരിത്ര പാഠപുസ്തകങ്ങളിൽ അവരെ ഒരുതരം കൊള്ളക്കാരെന്ന രീതിയിലാണ് ഇന്നുള്ള ഇന്ത്യൻ ഉദ്യോഗസ്ഥവർഗ്ഗം ചിത്രീകരിക്കുന്നത്.)

ചെയ്യുന്നത് ശത്രുക്കൾക്ക് ശക്തിയേകുന്ന വേലയാണ്. ഇത് ഇദ്ദേഹത്തിന് (Col. Nicholsonന്) പ്രശ്നമല്ല. കാര്യം നല്ലരീതിയിൽ ചെയ്യേണം.

എന്നാൽ ഭൂഗോളത്തിന്റെ മറുവശത്ത് ഈ പാലനിർമ്മണത്തെക്കുറിച്ച് ബ്യൂട്ടിഷ് സൈനികാധികാരികൾ ബോധവാന്മാരാണ്. ഈ പാലം അവരുടെ യുദ്ധയത്നങ്ങളെ കാര്യമായി ബാധിക്കും. ഈ പാലത്തെ നശിപ്പിക്കാനായി ഒരു കമാണ്ടോ ഫോസിനെ, ഈ കൊടും വനത്തിലേക്ക് അവർ അയക്കുന്നു. മറ്റ് പല സങ്കീർണ്ണതകളും കഥയിൽ ഉണ്ട്.

റേഡിയോ മെസ്സെജ് (ഡീകോഡ് ചെയ്തത്):

> 'One: Original bridge works reported abandoned. New construction downstream from first site.
>
> Two: Enemy intends to open railway...with passage of special train, Bangkok for Rangoon... with troops and VI P... estimated to arrive target morning th.
>
> Three: You should synchronize demolition with passage this train.
>
> Four: Good hunting. Have fun.''

ഈ സിനിമയും കഥയും ശരിക്കും ഇങ്ഗ്ളീഷ് ജനത കൊളോണിയൽ കാലഘട്ടത്തിൽ ചെയ്ത ചില മഹാമനസ്കതയുള്ള കാര്യങ്ങളുടെ പൊതുവായുള്ള രുചിയുള്ളതാണ്. ലോകമെമ്പാടും അവർ വിവരവും വിജ്ഞാനവും, അടിച്ചമർത്തപ്പെട്ട ജനതകൾക്ക് സ്വാതന്ത്ര്യവും മറ്റും നൽകി. ഇത് ശരിക്കും അവരുടെ സ്വന്തം രാജ്യത്തുള്ള പൗരന്മാരുടെ നിലനൽപ്പിനെത്തന്നെ ചോദ്യം ചെയ്യുന്ന രീതിയിലാണ് കാണേണ്ടത്. ഇങ്ഗ്ളണ്ടിലെ പല സാങ്കേതികവിവരങ്ങളും അവരുടെ അതിഗംഭീര കഴിവുകളുള്ള ഭാഷയും അവർ മറ്റുള്ളവർക്ക് കൈമാറി. എന്നിട്ടോ, ഇതെല്ലാം കിട്ടിയ ജനതകൾ ആരെങ്കിലും ഇതിനെക്കുറിച്ച് ചിന്തിക്കുകയോ, അംഗീകരിക്കുകയോ, അറിയുകയോചെയ്യുന്നുണ്ടോ? കൊളോണിയൽ രാജ്യങ്ങളിൽ പിന്നീട് പൊന്തിവന്ന രാഷ്ട്രീയക്കാർക്ക് ഇതൊന്നും അംഗീകരിക്കാനുള്ള മനക്കെൽപ്പില്ല. കാരണം ജനങ്ങൾ അവരെ പണ്ടത്തെ ഇങ്ഗ്ളീഷ് ഭരണകർത്താക്കളുമായി ശരിക്കൊന്ന് താരതമ്യം ചെയ്താൽ, അവരുടെ ഗതി അധോഗതിയാകും. കാരണം,....

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE



NextPage



# ഫ്യൂഡൽ ഭാഷാ സംവാദം

## മനുഷ്യ സമത്വവും ഭാഷാകോഡുകളും

Are human beings equal, or of equal right to dignity, in Indian languages?

മനുഷ്യർ സമന്മാരാണോ? തുല്ല്യരാണോ? ഒരേ നിലവാരമുള്ള വ്യക്തിത്വമുള്ളവരാണോ?

ഇത്യാദി ചോദ്യങ്ങൾ മലയാളത്തിൽ ചോദിച്ചാൽ, സമന്മാരാണ്, തുല്യരാണ്, ഒരേ നിലവരാമുള്ളവരാണ് എന്നൊക്കെ ആരെങ്കിലും പറയുമോ എന്ന് തീർച്ചയില്ല. അതേസമയം ഇതേ ചോദ്യങ്ങൾ ഇങ്ഗ്ളിഷ് പദങ്ങളിലൂടെ ചോദിക്കുമ്പോൾ, ആ ചോദ്യങ്ങൾക്ക് തന്നെ അർത്ഥവ്യത്യാസം വരുന്നുണ്ട്. ചോദ്യങ്ങൾ ഇങ്ഗ്ളിഷിൽ ഇങ്ങിനെയായാണ് വരിക.

Are all men equal? Are all men same? Do all men have the right to equal dignity?

ഇങ്ഗ്ളിഷിലേയും മലയാളത്തിലേയും ചോദ്യങ്ങൾക്ക് ഒരേ അർത്ഥമാണുള്ളത് എന്ന് വാദിക്കാമെങ്കിലും, കാര്യം അത്ര ലളിതമല്ല. കാരണം ഓരോ ഭാഷയിലും വ്യത്യസ്തങ്ങളായ കാര്യങ്ങളുമായി ഈ ചോദ്യങ്ങൾ ബന്ധിക്കപ്പെടും.

ഇതിനെക്കുറിച്ച് അധികം പറയാൻ ഇവിടെ പറ്റില്ല. എന്നാൽ ചിലകാര്യങ്ങൾ പറയാം. ഇങ്ഗ്ളിഷിൽ തന്നെ ഡോക്ടറും പ്യൂണും തുല്യരല്ല. ഒരേ പോലുള്ളവരല്ല. രണ്ട് കൂട്ടർക്കും വ്യക്തിത്വത്തിനുള്ള അവകാശം വ്യത്യസ്തതരത്തിലുള്ളതാണ്. ഇക്കാര്യം കുറച്ച്കൂടി ബോധ്യമാവുന്ന രീതിയിൽ സൂചിപ്പിക്കണമെങ്കിൽ, ഇങ്ഗ്ളണ്ടിലെ പട്ടാള ഓഫിസർക്കും സാധാരണ പട്ടാളക്കാരനും അവകാശപ്പെട്ട വ്യക്തിത്വത്തിന് വ്യത്യാസമുണ്ട്. പട്ടാളക്കാരൻ ഓഫിസറെ കണ്ടാൽ സെല്യൂട്ട് ചെയ്യേണ്ടതാണ്.

എന്നിരുന്നാലും ഓഫീസറെ സാധാരണ പട്ടാളക്കാരൻ YOU എന്നാണ് സംബോധന ചെയ്യുക. ഓഫീസർ തിരിച്ചും ഇതേ വാക്കാണ് ഉപയോഗിക്കുക. പട്ടാളക്കാരൻ ഓഫീസറെക്കുറിച്ച് സൂചിപ്പിച്ച് സംസാരിക്കുമ്പോൾ He, Him, His എന്നീ പദങ്ങളാണ് ഉപയോഗിക്കുക. ഓഫീസർ തിരിച്ചും ഇതേ പദങ്ങളാണ് ഉപയോഗിക്കുക. മാത്രവുമല്ല, ഓഫീസറേയും ഓഫീസറുടെ പത്നിയെക്കുറിച്ച് പട്ടാളക്കാരനും, ആ വ്യക്തിയുടെ ഭാര്യയും ഉപയോഗിക്കുന്ന അതേ ഇത്യദിവാക്കുകൾ തന്നെയാണ് ഓഫീസറും ഭാര്യയും പട്ടാളക്കാരൻ്റെ ഭാര്യക്കുറിച്ച് സംസാരിക്കുമ്പോളും ഉപയോഗിക്കുക.

മലയാളത്തിലേക്ക് ചോദ്യങ്ങൾ തർജ്ജമചെയ്യുമ്പോൾ കാര്യങ്ങൾ തികച്ചും ചളിപുരണ്ട് പോകുകയും, അതിനാൽതന്നെ സങ്കീർണ്ണമാവുകയും ചെയ്യുന്നു. ആളുകളുടെ സാമൂഹിക നിലവാരം വയസ്, സാമ്പത്തിക നിലവാരം, തൊഴിൽ സ്ഥാനം എന്നിവയുടെ അടിസ്ഥാനത്തിൽ ആളുകൾക്ക് വ്യത്യാസം ഉണ്ട്. ഈ കോഡുകളിലൂടെ വീക്ഷിച്ചാൽ ആളുകൾ ഇങ്ഗ്ളിഷിലും തുല്യരല്ല. സമമല്ല. ഒരേ വ്യക്തിത്വമുള്ളവരും, ഒരേ വ്യക്തിത്വത്തിന് അവകാശമുള്ളവരും അല്ല. പോരാത്തതിന്, മനുഷ്യർ പുരുഷന്മാരും സ്ത്രീകളുമായി രണ്ടുതരക്കാരുമാണ്. അച്ഛൻ, അമ്മ, അമ്മാവൻ, അമ്മായി, ഭർത്താവ്, ഭാര്യ തുടങ്ങിയ വ്യത്യാസങ്ങളും ആളുകളെ വേർതിരിക്കുന്നുണ്ട്.

മലയാളത്തിൽ ചോദ്യങ്ങളുടെ ഉത്തരത്തിൽ ഈ ഹേതുക്കൾ മാത്രമല്ല പ്രവേശിക്കുന്നത്. കുറച്ചുകൂടി വ്യക്തമായി പറഞ്ഞാൽ ഈ വ്യത്യാസങ്ങൾ മാത്രമല്ല ആളുകളുടെ തരംതിരിക്കുന്നതും, അവരുടെ വ്യക്തിത്വത്തിനുള്ള അവകാശത്തെ നിർവ്വചിക്കുന്നതും. ഇത്യാദികാര്യങ്ങളിലേക്ക് മറ്റ്ചില ശക്തമായ കോഡുകൾ മലയാളത്തിൽ പ്രവേശിക്കുന്നുണ്ട്. ഇങ്ഗ്ളിഷിലെ YOU എന്ന പദം മലയാളത്തിൽ ഏറ്റവും കുറഞ്ഞത് മൂന്ന് വ്യത്യസ്ത നിലവാരങ്ങളിലേക്ക് നീങ്ങുന്നു. യഥാർത്ഥത്തിൽ മൂന്നിൽ കൂടുതൽ നിലവാരങ്ങൾ മലയാളത്തിൽ ഉണ്ട്. മലബാർ ഭാഷയിൽ മനുഷ്യരെ തികച്ചും എതിർ കോണുകളിലേക്ക് തെറിപ്പിക്കാൻ കഴിവുള്ള രണ്ട് പ്രയോഗങ്ങളായിരുന്നു ഉണ്ടായിരുന്നത്. (ഇഞ്ഞി, ഇങ്ങൾ).

ഇവിടെ ചർച്ചയ്ക്കായി മലയാളത്തിലെ നീ, നിങ്ങൾ, താങ്കൾ (സാർ), മാഡം/മേഡം എന്ന പദങ്ങൾ എടുക്കാം.

He എന്ന ഇങ്ഗ്ളിഷ് പദം മലയാളത്തിൽ ഇത് പോലെ പല നിലവാരങ്ങളിലേക്ക് ആളുകളെ തരംതിരിക്കുന്നു.

ഇവിടെ ചർച്ചയ്ക്കായി മലയാളത്തിലെ അവൻ, അയാൾ, അദ്ദേഹം (സാർ) എന്ന പദങ്ങൾ എടുക്കാം.

She എന്ന ഇങ്ഗ്ളിഷ് പദം മലയാളത്തിൽ ഇത് പോലെ പല നിലവാരങ്ങളിലേക്ക് ആളുകളെ തരം തിരക്കുന്നു.

ഇവിടെ ചർച്ചയ്ക്കായി മലയാളത്തിലെ അവൾ, അയാൾ, അവർ (സാർ/മാഡം/മേഡം) എന്ന പദങ്ങൾ എടുക്കാം.

ഇങ്ഗ്ളിഷിലും ഉയർന്ന പദവി, അതിന് താഴെയുള്ള പദവി എന്ന രീതിയിൽ നിലവാരങ്ങൾ പല ഔദ്യോഗിക വേദികളിലും ഉണ്ട്. അവ ഈ ചിത്രത്തിലേത് പോലെ നമുക്ക് ലളിതമായി ചിത്രീകരിക്കാം. ഇതേ ചിത്രീകരണം മലയാളത്തിലെ ഔദ്യോഗക വേദികളിലെ ബന്ധങ്ങൾക്ക് നൽകാം.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE



NextPage



Communication routes in any heirarchy




Splintering in each connecting link in feudal languages

എന്നാൽ ഇവിടെയുള്ള പ്രധാന വ്യത്യാസം മുകളിലെ നിലയിലുള്ള ആളെ താഴെനിലയിലുള്ള ആളുമായി ഇങ്ഗ്ളിഷിൽ You, He, She എന്നീ വക്കുകളാലാണ് ബന്ധിപ്പിക്കുന്നതെങ്കിൽ, മലയാളത്തിൽ ഈ ഓരോ കണ്ണിയിലും, ഏറ്റവും കുറഞ്ഞത് മൂന്ന് വ്യത്യസ്ത രൂപത്തിലുള്ള കോഡുകളാണ് പ്രവർത്തിക്കാൻ പറ്റുന്നത്. ഏത് വേണമെങ്കിലും ഉപയോഗിക്കാം. ഉദാഹരണത്തിന് ഉയർന്ന വ്യക്തിക്ക് താഴെയുള്ള ആളെ നിങ്ങൾ എന്നോ, നീ യെന്നോ സംബോധനചെയ്യാം. എന്നാൽ ഇത് പലപ്പോഴും ഇഷ്ടംപോലെ പറ്റില്ല. ഉദാഹരണത്തിന്, മുകളിലെ ആൾക്ക് താഴെയുള്ള ആളെ നീ എന്ന് സംബോധനചെയ്യാനായിരിക്കും ഇഷ്ടം. കാരണം ഇങ്ങിനെ ചെയ്യാൻപറ്റിയാൽ താഴെയുള്ള ആളെ തളച്ചിട്ടത് പോലെയാക്കാം. എന്നാൽ താഴെയുള്ള ആൾ അതിന് വഴങ്ങുന്ന ആളോ, അല്ലെങ്കിൽ മറ്റ് രീതിയിൽ മുകളിലെയാളെക്കാൾ എന്തെങ്കിലും കഴിവുകൾ പ്രകടിപ്പിക്കാൻ കഴിവുള്ള ആളോ, പ്രായംകൂടിയ ആളോമറ്റോ ആണെങ്കിൽ മുകളിലെ ആൾക്ക് ഇങ്ങിനെ നീ യെന്ന് താഴെയുള്ള ആളെ സംബോധന ചെയ്യാൻ പറ്റില്ല. അല്ലെങ്കിൽ അതിനൊരു പറ്റിയ അവസരം കാത്തിരിക്കേണ്ടിവരും.

ഈ വിഷയം വളരെ ലളിതമായ ഒരുകാര്യമായി തോന്നാമെങ്കിലും, ഇത്യാദികാര്യങ്ങളാണ് ഇന്ത്യൻ സാമൂഹിക വ്യവസ്ഥിതിയുടെ അടിത്തറപാകുന്നത്. ഇവിടെ മുകളിലെ ആൾ താഴെയുള്ള ആളെ നീ യെന്ന് സംബോധന ചെയ്യേണ്ടതിനെക്കുറിച്ചാണ് സംസാരിച്ചത്. എന്നാൽ താഴെയുള്ള ആൾ ഈ ബന്ധത്തിലെ ഉച്ചനീചത്വം മാനിക്കാതെ, മറ്റൊരു ബന്ധത്തിന്റെ പാതയിലൂടെ വീക്ഷിച്ച്കൊണ്ടോ, അല്ലെങ്കിൽ ധിക്കാരപരമായോ മുകളിലെയാളെ നീ യെന്ന് സംബോധന ചെയ്താലോ?

ഇങ്ങിനെയുള്ള കാര്യങ്ങൾ ഇവിടെ എടുത്ത് പറഞ്ഞത്, ഇങ്ഗ്ളിഷ് വിദ്യാഭ്യാസ (academic) വിവരത്തിന് പുറത്തുള്ള പലകാര്യങ്ങളെക്കുറിച്ചും യാതോരു വിവരവും ഇല്ലാതെയാണ്, പലരും മനഷ്യ സമത്വത്തെക്കുറിച്ച് ഔപചാരികമായി ചർച്ചചെയ്യുന്നത് എന്ന് പറയാനാണ്.

മലയാളം പോലുള്ള ജന്മീകുടിയാൻ കോഡുകളുള്ള ഭാഷകളിൽ സമത്വമെന്ന സങ്കൽപ്പം തന്നെ ഈ കോഡുകളാൽ സങ്കീർണതപ്പെടുത്തപ്പെട്ടിരിക്കുന്നു. ഉദാഹരണത്തിന്, രണ്ട് വ്യക്തികൾ തമ്മിൽ പല നിലവാരത്തിലുള്ള സമത്വം സാധ്യമാണ്.

സാർ-----സാർ

നിങ്ങൾ-----നിങ്ങൾ

നീ-----നീ

ഇങ്ങിനെ അന്യോന്യം ഏറ്റവും കുറഞ്ഞത് മൂന്ന് വ്യത്യസ്ത നിലവാരങ്ങളുള്ള സമത്വപരമായ ബന്ധം സ്ഥാപിക്കപ്പെടാം. ഏറ്റവും ഉറപ്പുള്ളത് ഏറ്റവും താഴെയുള്ള നീ--നീ ബന്ധമാണ്. അതേ സമയം മറ്റ് നിലകളിലുള്ള ചിലരുടെ സമത്വപരമായ ബന്ധവും നീണ്ടകാലം ഉറപ്പോടെ നിലനിന്ന ചരിത്രവും ഉണ്ട്. എന്നൽ പൊതുവെ സാർ --- സാർ, നിങ്ങൾ ---- നിങ്ങൾ എന്ന സമത്വം, ഈ വ്യക്തികൾ സാമൂഹികമായോ, വയസ്സിനാലോ, മറ്റെന്തെങ്കിലും രീതിയിലോ സമന്മാരാണെങ്കിൽ പെട്ടെന്ന് നീ --- നീ എന്ന സമത്വ ബന്ധത്തിലേക്ക് നീങ്ങാം.

ഇതിൽ നീ --- നീ എന്ന സമത്വ ബന്ധത്തിൽ അന്യോന്യമുള്ള സ്വാതന്ത്ര്യം ഏറ്റവും കൂടുതലാണ്. അങ്ങോട്ടുമിങ്ങോട്ടും എന്തും പറയാമെന്നത് പോലുള്ളത് മാതിരി. സാർ --- സാർ, നിങ്ങൾ --- നിങ്ങൾ ബന്ധങ്ങളിൽ സംസാര വിഷയങ്ങൾക്കും, മറ്റേയാളുടെമേലുള്ള അധികാരപരമായ സ്വാതന്ത്ര്യത്തിനും അതിരുകൾ കൂടുതൽ ശക്തമാണ്.

ചില പ്രത്യേക മനുഷ്യബന്ധങ്ങളിൽ ഈ മൂന്ന് നിലകളുള്ള മനുഷ്യസമത്വങ്ങൾ തമ്മിൽ മത്സരിക്കപ്പെട്ടേക്കാം. ഉദാഹരണത്തിന്, ഒരേ പ്രായക്കാരായ ഡോക്ടറും ടാക്സി ഡ്രൈവറും പരിചയക്കാരാകുന്നു. ഡോക്ടർ നിങ്ങൾ-നിങ്ങൾ എന്ന മന്യഷ്യസമത്വം നിലനിർത്താൻ ശ്രമിക്കുന്നു. എന്നാൽ ടാക്സി ഡ്രൈവർക്ക് ആ സമത്വം ശരിക്കുള്ള സമത്വമായി തോന്നുന്നില്ല. അയാൾ ആ മനുഷ്യ സമത്വത്തെ നീ-നീ എന്ന

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE



NextPage

മനുഷ്യസമത്വത്തിലേക്ക് മാറ്റിസ്ഥാപിക്കാൻ ശ്രമിക്കുന്നു. ഈ രണ്ടു പേരും തമ്മിലുള്ള മനുഷ്യസമത്വം ഈ രണ്ടു നിലവാരങ്ങളിലുള്ള മനുഷ്യസമത്വങ്ങളുടെ മത്സരമായി മാറുന്നു. രണ്ടു കൂട്ടർക്കും സൗകര്യപ്രദമായി (കംഫർട്ടബ്ളായി) തോന്നുന്ന സമത്വം രണ്ട് വ്യത്യസ്ത നിലവാരങ്ങളിലെ സമത്വമാണ്. രണ്ടാമത്തേത് ഡോക്ടർക്ക് അരോചകവും, ആദ്യത്തേത് ഡ്രൈവർക്ക് അരോചകവുമായ സമത്വമാണ്. അല്ലെങ്കിൽ അവ സമത്വമല്ല, മറിച്ച് ഒരാൾക്ക് ഉയർച്ചയും, മറ്റേയാൾക്ക് വീഴ്ചയും ദൃശ്യമാക്കുന്ന സമത്വമാണ്.

ഇവിടെ മൂന്ന് നിലകളുള്ള മാനവസമത്വമാണ് ദൃഷ്ടാന്തമായിരിക്കുന്നത്. ഇത്യാദികാര്യങ്ങളെക്കുറിച്ച് ഇങ്ഗ്ളീഷിൽ ഇങ്ഗ്ളീഷുകാരോട് ചർച്ചചെയ്താൽ അവർക്ക് യാതോരുപിടിയും കിട്ടില്ല. എന്തോ വിഢിത്തം പറയുകയാണ് എന്ന ഭാവമാണ് അവർക്ക് വരിക. ഇങ്ഗ്ളീഷിന് മനസ്സിലാക്കാൻ പറ്റാത്തയെന്തെങ്കിലും പ്രപഞ്ചയാഥാർത്ഥ്യത്തിൽ ഉണ്ട് എന്ന് അവരെ ബോധ്യപ്പെടുത്താൻ പ്രയാസമാണ്.

ഇനി സമത്വത്തിന്റെ മറ്റൊരുവശം. ഉയർന്ന വയസ്സുള്ള ആൾ, അല്ലെങ്കിൽ ഉയർന്ന പദവിയുള്ള ആൾ, അല്ലെങ്കിൽ അദ്ധ്യാപകൻ, അല്ലെങ്കിൽ മറ്റ് രീതിയിൽ ഉയർന്ന ആൾ, താഴെയുള്ള ആളെ സ്നേഹപൂർവ്വം, വത്സല്യത്തോടെ നീയെന്ന് സംബോധനചെയ്യുന്നു. ഉദാഹരണത്തിന് ഐഎഎസ് ഉദ്യോഗസ്ഥൻ പ്യൂണിനെ നീ യെന്ന് സംബോധനചെയ്യുന്നു. പ്യൂൺ കോരിത്തരിക്കുന്നു. ഐഏഎസ് ഉദ്യോഗസ്ഥൻ തന്നോട് സൗഹൃദത്തോടെ പെരുമാറുന്നു. പ്യൂൺ ഈ ഉപഹാരപരമായ സ്നേഹം തിരിച്ചു നൽകുന്നു. ഐഏഎസ് ഉദ്യോഗസ്ഥനെ പേര് വിളിക്കുകയും, വത്സല്യത്തോടെ നീയെന്ന് സംബോധനചെയ്യുകയും ചെയ്യുന്നു. മനുഷ്യസമത്വത്തിന്റെ മകുടോദാഹരണം. ഇങ്ങിനെയേ ഇങ്ഗ്ളീഷിൽ ഇതിനെ കാണാൻ പറ്റുള്ളു. എന്നാൽ മലയാളത്തിൽ ഇത് മനുഷ്യസമത്വമായാണോ കാണുക എന്നത് ചർച്ചക്ക് ആവശ്യമുള്ളകാര്യമല്ല. കാരണം ഇങ്ങിനെയുള്ള ഒരു സമത്വം മുകളിലെ ആൾക്ക് അരോചകം മാത്രമല്ല, തികച്ചും ആത്മഹത്യാപരവുമാണ്.

ഇത്യാദികാര്യങ്ങളെക്കുറിച്ച് യാതോരു വിവരവും ഇല്ലാതെയാണ് ഇങ്ഗ്ളീഷ്ലോകം, മാനവസമത്വം എന്ന സങ്കൽപം മറ്റ് ജനക്കൂട്ടങ്ങളുടെമേൽ അടിച്ചേൽപ്പിച്ചത്. ഉദാഹരണത്തിന്, Africaൽ നിന്നും അടിമകളായി യൂഎസ്സിൽ എത്തിയ കാപ്പിരികളുടെ മേൽ Abraham Lincoln മാനവസമത്വം എന്ന സങ്കൽപം അടിച്ചേൽപ്പിക്കുമ്പോൾ, അയാൾക്ക് ഇത്യദികാര്യങ്ങളെക്കുറിച്ച് നയാപൈസയുടെ വിവരം പോലും ഇല്ലായിരുന്നു. കാപ്പിരികളാണെങ്കിൽ, പലവിധത്തിലുള്ള വിചിത്രമായ കോഡുകളുള്ള ജനസമൂഹങ്ങളിൽ നിന്നും വന്നവരായിരുന്നു.

ഇനി ഫ്യൂഡൽ ഭാഷകളിലെ സമത്വ സിദ്ധാന്തത്തിന്റെ ചില പ്രാവർത്തികവശങ്ങളെക്കുറിച്ചും ചിന്തിക്കാം. ഭാര്യ ഭർത്താവിനെ മലയാളത്തിൽ പേര് വിളിക്കുകയോ, നീയെന്നോ, നിങ്ങളെന്നോ, പറയാതെ, പേരിന്റെ പിന്നിൽ ചേട്ടൻ, അണ്ണൻ തുടങ്ങിയവാക്കുകൾ ഉപയോഗിച്ചാണ് You എന്ന വാക്കിന്റെ മലായാളരൂപം ഉപയോഗിക്കുക. മലബാർ ഭാഷയിൽ ഭാര്യ ഭർത്താവിനെ നിങ്ങൾ/ഇങ്ങൾ എന്ന് സംബോധനചെയ്യും. ഭർത്താവ് ഭാര്യയെ ഇഞ്ഞിയെന്നും സംബോധനചെയ്യും. ഭാര്യാ-ഭർത്തൃ ബന്ധത്തിൽ ഒരു സമത്വം കൊണ്ടുവരാനായി ഭാര്യ ഭർത്താവിനെ നീ, എന്നോ, ഇഞ്ഞിയെന്നോ സംബോധനചെയ്താൽ സമത്വമാണോ സൃഷ്ടിക്കപ്പെടുക?

ഒരു മുതലാളി അയാളുടെ തൊളിലാളിയോട് വളരെ മയമായ് സംസാരിക്കുന്നു. മനുഷ്യ സമത്വത്തിൽ വിശ്വസിക്കുന്ന ആളാണ് ഈ മുതലാളി. തൊളിലാളിക്ക് ഈ കാര്യം മനസ്സിലായി. സമത്വമല്ലെ മുതലളിക്ക് ആവശ്യം? സമത്വം ആശയവിനിമയത്തിലാണ് ഇരിക്കുന്നത്. തൊഴിലാളി മുതലാളിയെ നീ (ഇഞ്ഞി) യെന്ന് സംബോധനചെയ്യുന്നു. മറ്റുള്ളവരോട്, മുതലാളിയെക്കുറിച്ച് പറയുമ്പോൾ, അദ്ദേഹം, സാറ്, അവർ തുടങ്ങിയ വാക്കുകൾ ഉപയോഗിക്കുന്നതിന് പകരം, അവൻ (ഓൻ) എന്ന വാക്ക് ഉപയോഗിക്കുന്നു. ഇങ്ഗ്ളീഷുകാരായ സാമൂഹികശാസ്ത്രപണ്ഡിതർ ഇതിൽ ശരിക്കും സാമൂഹിക സമത്വത്തിന്റെ കാമ്പ് കണ്ടെത്തും. എന്നാൽ സംഭിവച്ചത്, ഇതൊന്നുമല്ല. തൊളിലാളി മുതലാളിയെ പരസ്യമായി അധിക്ഷേപിക്കുകയാണ് ചെയ്തത്. എന്നാൽ ഇത് ഇങ്ഗ്ളീഷിൽ പറഞ്ഞ്മനസ്സിലാക്കിക്കാൻ തെല്ല് പ്രയാസമാണ്.

ഭാര്യയും ഇത്യാധി പ്രായോഗങ്ങളാൽ ഭർത്താവിനോട് തുല്യതയിൽ എത്തുകയല്ലചെയ്യുന്നത്. മറിച്ച് ഭർത്താവിന്റെ സാമൂഹികമായ നിലനിൽപ്പിനെത്തന്നെ തകടിടം മറിക്കുകയാണ് ചെയ്യുന്നത്. വല്ല പണിക്കാരോടും, ഭർത്താവിനെപ്പറ്റി അവൻ എന്ന വാക്കിനാൽ സൂചിപ്പിച്ച് സംസാരിച്ചാൽ, അവരും അത്കൊണ്ട് നടക്കും.

തൊഴിലാളിയോട് സമനായി ഭാവിക്കുന്ന മുതലാളിയെ, മറ്റുള്ളവർ തൊഴിലാളിക്ക് സമനായിത്തന്നെ കണ്ടേക്കും. മലയാളത്തിൽ മുതലാളിയും സമൂഹത്തിൽ അവനായിപ്പോകും, തൊഴിലാളിയെപ്പോലെ. എന്നാൽ വളരെ വിരളമായേ തൊഴിലാളി ഉയർന്നവനായി കാണപ്പെടുകയുള്ളു, ഈ അധിക്ഷേപ വാക്കുകളാൽ. എന്നിരുന്നാലും, ഭാഷാകോഡുകളിൽ താഴ്ന്നവനായി ചിത്രീകരിക്കപ്പെട്ട വ്യക്തിക്ക് ഉയർന്ന ആളെ താഴ്ത്തി സംസാരിക്കാൻ അവസരം ലഭിച്ചാൽ, ഉള്ളിലെ വ്യക്തിത്വകോഡുകളിൽ മൂല്യവർദ്ധനവും സംഭവിക്കും. അത് മാനസികമായ ഒരു ഉന്മാദാവസ്ഥയും, പൊട്ടൻഷ്യൽമൂല്യത്തിന്റെ ഉയർച്ചയുമായി കാണപ്പെടും. ഈ മൂല്യ വർദ്ധനവ്, താഴ്ത്തപ്പെട്ട ഉയർന്ന ആളുടെ കോഡുകളിലെ മൂല്യങ്ങളിൽ നിന്നുമാണ് കൈമോശം സംഭവിക്കുന്നത്.

# കേരള ചരിത്രത്തിൽ നിന്നും

## തിരുവിതാംകൂർ

കഴിഞ്ഞ ലക്കത്തിൽ മലബാറായിരുന്നല്ലോ വിഷയം. ഇനി തിരുവിതാംകൂറിനെക്കുറിച്ച് പറയാം. മാർത്താണ്ഡവർമ്മ തിരുവിതാംകൂർ രാജാവായത് 1729ൽ ആണ് എന്ന് പറയപ്പെടുന്നു. ഇന്ന് നോക്കുമ്പോൾ ചില വിചിത്രമായ ഒരു പാരമ്പര്യനയമാണ് മാർത്താണ്ഡവർമ്മയെ രാജാവാക്കിയത്. ഇദ്ദേഹത്തിന്റെ അമ്മാവനാണ് രാജാവായിരുന്നത്. അമ്മാവൻ മരിച്ചപ്പോൾ, അദ്ദേഹത്തിന്റെ സഹോദരിയുടെ പുത്രനാണ് കുടുംബത്തിനുള്ള രാജാവകാശം നൽകേണ്ടത്. ഈ സംവിധാനത്തിന് പിന്നിൽ തിരുവിതാംകൂറിലും മലബാറിലും ചില സമൂദായങ്ങളിൽ ഉണ്ടായിരുന്ന മരുമക്കത്തായ കുടുംബസംവിധാനമാണ് കാരണം എന്ന് പറയാമെങ്കിലും, ഇതിന് പിന്നിൽ മറ്റൊരു ശക്തമായ സംഗതിയുണ്ടായിരുന്നു. ഉയർന്നജാതിക്കാരുടെ സ്ത്രീകൾക്ക് വ്യക്തമായ ഭർത്താവ് ഇല്ല എന്നത്. ഇതിനാൽ തന്നെ ഒരു പുരുഷന് തന്റെ കുടുംബപരമായ രക്തബന്ധത്തിൽ പിറന്ന കുട്ടി സഹോദരിയുടെ കുട്ടിയാണ് എന്നത് തീർച്ചയുള്ള കാര്യമാണ്. സ്വന്തം കുട്ടിയെന്ന് തീർച്ച പറയാൻ പുരുഷന്, രാജാവാണെങ്കിൽകൂടി, ആവില്ല. ഇതിനാൽ തന്നെ സ്വന്തം കുട്ടിയെന്ന് അറിയപ്പെടുന്ന കുട്ടിയേക്കാൾ ലാളന സഹോദരിയുടെ കുട്ടിക്കാണ് നൽകുക.

The REV. SAMUEL MATEER, F.L.S. Of the London Missionary Society 1883ൽ പ്രസിദ്ധീകരിച്ച NATIVE LIFE IN TRAVANCOREഎന്ന പുസ്തകത്തിൽ ഇങ്ങിനെ എഴുതിക്കാണുന്നു

> The law of Nepotism — by which relationship is traced obliquely, only through the female line, so that not one's own but the sister's children are regarded as the nearest heirs — can only be understood, and its origin investigated, by first examining the marriage and inheritance laws of the Malayalam Brahmans, or Namburis, and those of the Malayalam Sudras, or Nayars, both of which are inseparably connected and interdependent.

1514 ഏ.ഡിയൽ തിരുവിതാംകൂറിലും മലബാറിലും സന്ദർശനം നടത്തിയ DUARTE BARBOSA ഇങ്ങിനെ എഴുതിക്കാണുന്നു: [സ്രോതസ്: ട്രാവൻകൂർ മാന്വൽ (ഗ്രന്ഥകർത്താവ് വി. നാഗംഐയ്യ)]

> "The heirs of these kings are their brothers, or nephews, sons of their sisters, because they hold those to be their true successors, and because they know that they were born from the body of their sisters. These do not marry, nor have fixed husbands, and are very free and at liberty in doing what they please with themselves.

ഈ പ്രശ്നം മാർത്താണ്ഡവർമ്മ രാജാവായ അവസരത്തിൽ തന്നെ പ്രശ്നങ്ങളുണ്ടാക്കി. കാരണം രാജാവിന്റെ സ്വന്തം മക്കളിലൊരാളെ രാജാവാക്കാൻ ചില നീക്കങ്ങൾ നടന്നു. മക്കളുടെ പേര് കുഞ്ഞു തമ്പിയെന്നും രാമൻ തമ്പിയെന്നുമായിരുന്നു. എട്ടുവീട്ടിൽ പിള്ളമാരെന്ന ജന്മികുടുംബങ്ങളായിരുന്നു ഇവർക്ക് പ്രചോദനം നൽകിയത്.



DIKSHITAR BRĀHMAN.



NĀYAR FEMALES.

Pictures from CASTES and TRIBES of SOUTHERN INDIA by EDGAR THURSTON

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
NextPage

മാർത്താണ്ഡ വർമ്മ ഇളയരാജാവായിരിക്കുമ്പോൾ തന്നെ പല പ്രശ്നങ്ങളും ഈ കൊച്ച് രാജ്യം നേരിട്ടിരുന്നു. രാജ്യത്തിലെ പലയിടത്തും ഒരു തരം കൊള്ളക്കാരെപ്പോലുള്ള കുറെ പ്രഭുക്കളുണ്ടായിരുന്നു. ഇവർ ഇടയ്ക്കിടയ്ക്കു ആൾബലത്തോടെ വന്ന് രാജാവിന്റെ അടുത്ത പ്രദേശങ്ങളിലുള്ള ആളുകളുടെ വീടുകളും മറ്റും ആക്രമിക്കുകയും സ്ത്രീകളടക്കമുള്ളവരുടെ മേൽ ആഴിഞ്ഞാട്ടവും നടത്തുമായിരുന്നു. എട്ടുവീട്ടിൽ പിള്ളമാരും, മാടമ്പിമാരും സ്വതന്ത്ര രാജാക്കളായിത്തന്നെ അവരവരുടെ കൊച്ച് കൊച്ച് പ്രദേശങ്ങളിൽ പെരുമാറിയിരുന്നു. മാത്രവുമല്ല, ശ്രീ പദ്മനാഭസ്വാമി ക്ഷേത്രത്തിന്റെ നടത്തിപ്പുകാരായ യോഗക്കാരും, അമിതമായ സമ്പത്തിന്റെ ആധിപത്യമുള്ളവരും താന്തോന്നികളുമായിരുന്നു. അവർക്ക് അവരുടെ ആത്മീയകാര്യങ്ങളിലുള്ള അധികാരത്താൽ ജനങ്ങളുടെ മേൽ വൻ ആധിപത്യവും ഉണ്ടായിരുന്നു. ഇവിടെ ജനങ്ങൾ എന്ന് പറഞ്ഞാൽ ഉയർന്ന ജാതിക്കാരെന്നേ മനസ്സിലാക്കേണ്ടതുള്ളു. ഇവർക്ക് താഴെവരുന്ന ജാതിക്കാരെ പൗരന്മാരായിട്ടോ, അല്ലെങ്കിൽ ഗൗനിക്കേണ്ടവരായിട്ടോ, കണക്കാക്കേണ്ടതില്ലായിരുന്നു.

ഇളയരാജാവായിരിക്കെതന്നെ തനിക്ക് ലഭിക്കാൻ പോകുന്ന രാജ്യത്തിൽ തനിക്കുള്ള ആജ്ഞാധികാരം ശക്തിപ്പെടുത്താൻ മാർത്താണ്ഡവർമ്മ ശ്രമിച്ചുകൊണ്ടിരുന്നു. ഇതിനായി ഇദ്ദേഹം ഇങ്ഗ്ളിഷുകാരുടേയും ഡച്ചുകാരുടേയും സഹായം തേടുകയുണ്ടായി. എന്നാൽ അമ്മാവനായ രാജാവിന് ചുറ്റുമുള്ള പ്രഭുക്കളുമായി ഒരു ഏറ്റുമുട്ടലിനുള്ള ധൈര്യം ഇല്ലാത്തതിനാൽ ഈ പദ്ധതി മുന്നോട്ട് പോയില്ല.

മാർത്താണ്ഡവർമ്മ രാജാവായതോടെ, ശത്രുപക്ഷം വിദേശത്ത് നിന്നും സഹായം തേടി. പണ്ഡ്യരാജാവിനെക്കൊണ്ട് മാർത്താണ്ഡവർമ്മയെ ആക്രമിപ്പിക്കാൻ ശ്രമിച്ചു. ആക്രമണത്തിനുള്ള മുഴുവൻ ചിലവും രാമൻതമ്പി തിരിച്ചു നൽകാമെന്നും ഏറ്റു. മാർത്താണ്ഡവർമ്മ തന്ത്രം ഉപയോഗിച്ച് ആ ശ്രമം പരാജയപ്പെടുത്തി. വിദേശ സൈന്യം അളഗപ്പമുതല്യാരുടെ നേതൃത്ത്വത്തിൽ ഉദയഗിരിയിൽ എത്തി തമ്പടിച്ചു. ഇദ്ദേഹം കാര്യങ്ങളുടെ നിജസ്ഥിതി അറിയാൻ ശ്രമിച്ചു. മാർത്താണ്ഡവർമ്മ, രാജാവിന്റെ മകനിൽ നിന്നും രാജ്യം അപഹരിച്ചതാണ് എന്ന കാര്യം ശരിയാണോ എന്നതായിരുന്നു അളഗപ്പ മുതല്യാർക്ക് അറിയേണ്ടത്. ഇത് ശരിയാണെങ്കിൽ നീതിനടപ്പാക്കാനായി മാർത്താണ്ഡവർമ്മയെ രാജസ്ഥാനത്ത് നിന്നും നീക്കണം.

മാർത്താണ്ഡവർമ്മ ആകെ ചെയ്തത്, തിരുവിതാംകൂറിലെ വിചിത്രമായ പിന്തുടർച്ചാവകാശത്തിന്റെ നിജസ്ഥിതിയും കാരണവും മുതല്യാർക്ക് മനസ്സിലാക്കിക്കൊടുക്കാൻ കഴിവുള്ള രണ്ട് ഉയർന്ന നിലവാരമുള്ള ആളുകളെ അയച്ചു. അവർ മുതലിയാരെ കാര്യങ്ങൾ പറഞ്ഞ് മനസ്സിലാക്കിക്കൊടുത്തു. പോരാത്തതിന് മാർത്താണ്ഡവർമ്മ മുതല്യാർക്ക് പലതരം ഉപഹാരങ്ങളും നൽകി. മുതല്യാർ തന്റെ പടയുടെ പകുതി മാർത്താണ്ഡവർമ്മയ്ക്ക് ഉപയോഗിക്കാനായി കൊടുത്ത് കൊണ്ട് തിരിച്ച് പോയി. മാർത്താണ്ഡവർമ്മ ഒരു വൻയുദ്ധം അങ്ങിനെ ജയിച്ചു. യാതോരു രക്തച്ചൊരിച്ചിലും ഇല്ലാതെ.

ഇനി പറയാൻ പോകുന്നത് പ്രാദേശിക ഭാഷയിലെ ബഹുമാന അപമാനകോഡുകൾ മാർത്താണ്ഡവർമ്മയുടെ ജീവിതത്തിൽ പ്രമാദമായ ചില സംഭവവികാസങ്ങൾക്ക് ഹേതുവായ കാര്യമാണ്. മരിച്ചുപോയ മുൻരാജാവിന്റ മക്കൾക്ക് മുൻകൂർ അനുവദമില്ലാതെ രാജാവിനെ വന്ന് കാണാനുള്ള അവകാശം ഒരു അംഗീകരിക്കപ്പെട്ട കീഴ്വഴക്കമായിരുന്നു.

പപ്പുത്തമ്പിയും അനുജനും ഒരുനാൾ മാർത്താണ്ഡവർമ്മയെ കാണാൻ രാജാവിന്റ താമസസ്ഥലത്ത് വന്നു. ആരോടും അനുവാദം ചോദിക്കാതെ മുകളിലേക്ക് ഏണിപ്പടികൾ കയറി. എന്നാൽ പാറാവ്കാരിൽ ഒരാൾ പരുക്കൻ സ്വരത്തിൽ തമ്പിയെ ചോദ്യം ചെയ്തു. ഇവിടെ പരുക്കൻ എന്ന വാക്ക് മാത്രം മതിയാകില്ല. ബഹുമാനം കുറയ്ക്കുന്ന വാക്കുകളോടെയാണ് പരുക്കൻ ശബ്ദവും വരിക. ഇത് മുഖഭാവത്തിലും, ശാരീരിക ഭാഷയിലും പ്രതിഫലിക്കും. എടാ, നീ, എന്നൊക്കെ വിളിച്ചില്ലെങ്കിലും, മുഖഭാവം, ശാരീരികഭാഷ, പരുക്കൻ ശബ്ദം എന്നിവയിലൂടെ, ഇത്യാദി വാക്കുകൾ വിളിച്ച പ്രതീതിതന്നെ ഉണ്ടാക്കാൻപറ്റും.

മുൻ രാജാവിന്റെ മൂത്തമകനായ പപ്പുത്തമ്പി അപമാനിതനായി. കാരണം, അപമാനിച്ചത് താഴെക്കിടയിലുള്ള പാറാവ്കാരനാണ്. ദേഹത്ത് ചളിതേച്ചത് പോലെയാണ് അനുഭവം. പോലീസ് കോൺസ്റ്റബ്ൾ ഐപിഎസ് ഉദ്യോഗസ്ഥനോട് ഈ രീതിയിൽ പെരുമാറിയാലുള്ളതിനേക്കാളും മാനഹാനിയാണ് സംഭവിച്ചത്. കാരണം രാജാധികാരം ഉള്ള കുടുംബാംഗവും, വ്യതിചലിച്ചുള്ള പിന്തുടർച്ചാവകാശം ഇല്ലായിരുന്നെങ്കിൽ രാജാവാകേണ്ടതുമായ വ്യക്തിയെയാണ് കൂലിക്കാരന് സമമായ ആൾ ഞെട്ടിച്ചത്.

അപമാനം സഹിക്കവയ്യാതെ അദ്ദേഹം വാൾ ഉറയിൽ നിന്നും ഊരിയെടുത്തു. ഇത് കണ്ടമാത്രയിൽ മറ്റൊരു പാറാവുകാരൻ പിന്നിൽ നിന്നും തമ്പിയെ വട്ടിവീഴ്ത്തി. തന്റെ സഹോദരൻ ഇങ്ങിനെ മുറിച്ചിടപ്പെട്ടത് കണ്ട അനുജൻ തമ്പി പ്രതികാരദാഹത്താൽ മുകളിലേക്ക് ഓടിക്കയറി, ഊഞ്ഞാൽകട്ടിലിൽ വിശ്രമിച്ചുകൊണ്ടിരുന്ന മാർത്താണ്ഡവർമ്മയെ വാൾകൊണ്ട് വെട്ടി. എന്നാൽ മാർത്താണ്ഡവർമ്മയുടെ

ജീവിതത്തിൽ അങ്ങോളമിങ്ങോളം നിലനിന്നിരുന്ന തലനാരിഴ ഭാഗ്യം ഇവിടേയും അദ്ദേഹത്തെ തുണച്ചു. വാൾ കഴുക്കോലിൽനിന്നും താഴെക്ക് ബന്ധിച്ചിരുന്ന തടിയിൽ തട്ടി. മാർത്താണ്ഡവർമ്മ ചാടിയെഴുന്നേറ്റ് ആക്രമകാരിയെ കായികമായി കീഴ്പ്പെടുത്തി, നെഞ്ചിൽ കയറിയിരുന്ന്, കൈയിലുണ്ടായിരുന്ന പേർഷ്യൻ കഠാര നെഞ്ചിലേക്ക് കുത്തിയിറക്കി. മരിച്ച അനുജൻ തമ്പിയെ പൊക്കിയെടുത്ത് തുറന്ന ജനലിലൂടെ പുറത്തെ ആൾക്കൂട്ടത്തിന് നടുവിലേക്ക് എറിഞ്ഞു. കായികമായ ശക്തിപ്രകടനം ജനങ്ങളുടെ മുന്നിൽ ഇത്രമാത്രം കാര്യക്ഷമമായി കാണിച്ചത് ഭാഷയിലെ ബഹുമാനക്കോഡുകളിൽ കാര്യമായ മൂല്യവർദ്ധനവ് നൽകും.

ഇത് ഭാഷയിലെ ഒരു കാര്യം. ഇനി മറ്റൊന്ന് കൂടി പറഞ്ഞ് ഇപ്രാവശ്യത്തെ എഴുത്ത് നിർത്താം.

ഈ ആക്രമണത്തിന് പിന്നോടിയായി, എട്ടുവീട്ടിൽ പിള്ളമാരെയും, അവരുടെ കൂട്ടാളികളേയും മറ്റും രാജാവിന്റെ സൈന്യം പിടികൂടി, ബന്ധനസ്ഥരാക്കി. ഇതിൽ ചിലരെ മരണശിക്ഷയ്ക്ക് വിധേയരാക്കുകയും മറ്റ് ചിലരെ നാടുകടത്തുകയും ചെയ്തു. എന്നാൽ ഭയാനകമായ ഭാവി നേരിട്ടത് അവരുടെ സ്ത്രീ ജനങ്ങളായിരുന്നു. അവരെയും അവരുടെ കുട്ടികളേയും കടലോരങ്ങളിലെ മുക്കുവർക്ക് അടിമകളായി വിറ്റു. രാജാവിന്റെ അതേ നിലവാരത്തിലുള്ള സമൂഹിക സ്ഥാനം വഹിച്ചിരുന്ന ഈ സ്ത്രീകളും കുട്ടികളും, പിന്നങ്ങോട്ട്, സാമൂഹികമായി അവരുടെ വളരെ കീഴിൽ വരുന്ന ആളുകളുടെ നീ, എടി തുടങ്ങിയ വാക്കുകളുടെ പ്രഹരത്തിന് പാത്രമാകുന്നു. താഴ്ന്ന ജാതിക്കാരൻ വെറുതെയൊന്ന് പേര് വിളിച്ചാൽ മതി, ദേഹത്ത് ദുർഗ്ഗന്ധമുള്ള വസ്തു തേച്ചത്മാതിരിയുള്ള മാനസികഅനുഭവം ഉളവാക്കുന്ന ഭാഷാ അന്തരീക്ഷത്തിൽ ഈ ശിക്ഷയുടെ കാഠിന്യം ഭയാനകമായിരിക്കും. ഐഏഎസ് ഉദ്യോഗസ്ഥനെയോ, എന്തിന് പോലീസ് ഇൻസ്പക്ടറെയോ, പ്യൂണോ, കോൺസ്റ്റബ്ളോ ഒന്ന് പേര് വിളിച്ചാൽ പോലും ഇത്രയും ഭയാനകമായ അനുഭവമാവില്ല.



എ്മെറിക്കയിൽ കാപ്പിരി അടിമയുടെ കുടുംബം





Image source: NATIVE LIFE IN TRAVANCORE

തിരുവിതാംകൂറിലെ സ്വതന്ത്രരായ താഴ്ന്ന ജാതിക്കാരനും ഭാര്യയും

എ്മെറിക്കൻ ഐക്യനാടുകളിൽ അടിമത്വം അനുഭവിച്ച കാപ്പിരികൾക്ക് ഈ തിരുവിതാംകൂർ സ്റ്റൈൽ അടിമത്വത്തിന്റെ ഭയാനകത മനസ്സിലാകില്ല. ഈ സ്ത്രീകളെ ഇങ്ഗ്ളണ്ടിലേക്കാണ് അടിമകളായി വിറ്റിരുന്നതെങ്കിൽ, ഭയാനകതയ്ക്ക് പകരം ഇന്ന് ബ്യൂട്ടണിലേക്ക് പ്രയാണം ചെയ്യാൻകൊതിക്കുന്ന ആളുകളുടെ സ്വപ്നസാത്ക്ഷാത്കാരമായിരിക്കുമായിരുന്നു ഇത്. എന്നാൽ ഇങ്ഗ്ളണ്ടിൽ ഒരിക്കലും അടിമത്വം നടന്നിട്ടില്ല. ഇങ്ഗ്ളിഷ് ഭാഷയിൽ അടിമകളെ നിലനിർത്താൻ പറ്റില്ല. അടിമകൾ യജമാനന്മാരെപ്പോലെയാകാൻ ഏതാനും വർഷങ്ങൾ മതിയാകും.

TRAVANCORE STATE MANUAL by V. NAGAM AIYA (2). NATIVE LIFE in TRAVANCORE by SAMUEL MATEERS (3). Words from MALABAR Language

ഇന്ത്യൻ സ്വാതന്ത്ര്യ സമരം എന്ന കള്ളക്കഥ

# സമരനായകന്മാരുടെ ചേതോവികാരം

The fake history of ‘Indian’ ‘freedom struggle’

ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിന്റെ ചേതോവികാരം എന്തായിരുന്നു? പൊതുവായി പറഞ്ഞാൽ ബ്യട്ടൺ നേരിട്ട് ഭരിച്ചിരുന്ന ഇന്ത്യൻ ഉപദ്വീപിലെ സ്ഥലങ്ങളിലും ബ്യട്ടിഷ് മേൽകോയ്മ അംഗീകരിച്ച നാട്ടുരാജ്യങ്ങളിലും ബ്യട്ടിഷ് ഭരണത്തെ ഇഷ്ടപ്പെടുന്ന ഒരു വലിയ വിഭാഗം അളുകൾ തന്നെയുണ്ടായിരുന്നു. ഉദാഹരണത്തിന് വി. നാഗം ഐെയ്യ എഴുതിയ ട്രാവൻകൂർ മാന്വലിൽ ഇങ്ങിനെ പറയുന്നുണ്ട്:

> QUOTE ബ്യട്ടിഷുകാർ ഇവിടെ വരുന്നതിന് മുമ്പ്, നിരന്തരമായ കൊള്ളയും, കൊള്ളിവെപ്പും, രക്തച്ചൊരിച്ചിലും, ബഹളങ്ങളും, ശബ്ദകോലാഹലങ്ങളും, മറ്റും കൊണ്ട് ക്ഷീണിച്ച് തളർന്ന ഇന്ത്യൻ ഉപഭൂഖണ്ഡത്തിലെ ജനങ്ങൾക്ക് ശാന്തിയുടേയും സമാധാനത്തിന്റേയും, അച്ചടക്കത്തിന്റേയും മഹത്തായ അനുഗ്രഹം എത്തിച്ചു തന്നത് ബ്യട്ടിഷ് വാൾമുനയുടെ ശക്തികൊണ്ടാണ് എന്ന് വളരെ ശരിയായി പരാമർശിക്കപ്പെട്ടിട്ടുണ്ട്. END of QUOTE

> യഥാർത്ഥത്തിൽ ബ്യട്ടിഷ് വാൾമുനയോടുള്ള ഭയമായിരുന്നില്ല ഈ രാഷ്ട്രത്തെ ഒന്നിച്ചു നിർത്തിയത്. മറിച്ച് നൂറുകണക്കിന് വർഷങ്ങൾ പ്രാദേശിക ജന്മികളുടെ അടിയിൽ അടിമത്വം അനുഭവിച്ച ജനങ്ങൾക്ക് ബ്യട്ടിഷ് പരമാധികാരത്തോടുണ്ടായിരുന്ന സ്നേഹവും, വിശ്വാസവും ആയിരുന്നു, ഈ ദേശത്തിലെ ഇങ്ഗ്ളിഷ് ഭരണത്തെ ശക്തിപ്പെടുത്തിയതും, നിലനിർത്തിയതും.

ഈ ഉപദ്വീപിലെ ഉയർന്ന ജാതിക്കാർക്കും ഇവിടുള്ള പലതരം സാമൂഹിക അനീതികളെക്കുറിച്ച് ഖേദം ഉണ്ടായിരുന്നു. എന്നാൽ പ്രാദേശിക ഭാഷകളിലെ ഉച്ചനീചത്വങ്ങളുടെ കോഡുകളാൽ എല്ലാരും അവരവരുടെ സ്ഥാനങ്ങളിൽ ബന്ധിക്കപ്പെട്ടിരുന്നു. ഉയർന്ന ഒരാൾക്ക് താഴെക്കിടയിലുള്ള ഒരാളുടെ കൂടെ കൂടുതലായി സമ്പർക്കം പുലർത്താൻ പറ്റില്ലതന്നെ. കാരണം, താഴെയുള്ള ആളെ ഉയർത്തിയാൽ അയാൾ പിന്നെ ബഹുമാനം കുറയ്ക്കുകയും, പോരാത്തതിന്, താഴ്ത്തിയും സംസാരിക്കും. എന്നാൽ പലയിടത്തും ഇങ്ഗ്ളിഷ് വിദ്യാഭ്യാസം വന്നതോടുകൂടി സമൂഹത്തിൽ മാറ്റങ്ങൾ ഉയർന്നവരിൽ അമിതമായ വേദന ജനപ്പിക്കാതെ സംഭവിച്ചുകൊണ്ടിരുന്നു. എന്നാൽ ഈ പറഞ്ഞത് പൂർണ്ണമായും ശരിയല്ല. ഉദാഹരണത്തിന്, തലശ്ശേരിയിൽ ഇങ്ഗ്ളിഷ് വിദ്യാഭ്യാസം വന്നത്, അവിടുള്ള മരുമക്കത്തായ തീയ്യരിൽ ചെറിയൊരു ശതമാനത്തിന് ഉണർവ്വും ഉയർച്ചയും പ്രദാനം ചെയ്തു. എന്നാൽ ഇത് അവർക്ക് തൊട്ട് മുകളിലായ നായന്മാർക്ക് വിഷമകരമായ ഒരു അവസ്ഥാവിശേഷം ഉളവാക്കി. കാരണം, ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിന് മക്കളെ സ്കൂളിൽ വിട്ടാൽ, അവർ പലപ്പോഴും സാമൂഹികമായി താഴ്മയിൽ ഉള്ള കുട്ടികളുമായി സമ്പർക്കം പുലർത്തും. അവരിൽ നിന്നും നിലവാരം കുറഞ്ഞ സംസാരരീതികളും, അവരിലെ അപകർഷാ ബോധവും, കാനൂൽ (ധിക്കാരം) (മലബാർ ഭാഷാ പ്രയോഗം) സംഭാഷണ രീതികളും മറ്റും സ്വായത്തമാക്കും. ഇതിനാൽ തന്നെ പല നായന്മാരും അവരുടെ കുട്ടികളെ ഇങ്ഗ്ളിഷ് വിദ്യാഭ്യാസത്തിന് അയച്ചില്ല. അവർക്ക് അവരുടേതായ നിലവാരമുള്ള കുട്ടികളുടെ കൂടെ പഠിക്കണമെങ്കിൽ കോഴിക്കോട്ടെ സാമൂതിരി പാഠശാലയിൽ പോകണം. അന്ന് കോഴിക്കോടെന്നാൽ, കോരപ്പുഴയ്ക്ക് അപ്പുറമുള്ള വീദുര സ്ഥലമാണ്. മിക്ക നായർകുടുംബക്കാർക്കും ഇതിനുള്ള കെൽപ്പില്ലായിരുന്നു. ഇത് പിന്നീട് കാര്യമായ ഒരു വിനയായി നായർ യൂവാക്കൾക്ക് ഭവിച്ചു. കാരണം, ഇങ്ഗ്ളിഷ് ഭരണം കാര്യക്ഷമമായപ്പോൾ, ഭരണം നിരപ്പ്സ്വഭാവമുള്ള ഇങ്ഗ്ളിഷിൽ ആണ് നടന്നത്. ഇങ്ങിനെ വന്നപ്പോൾ പല മക്കത്തായ തീയർക്കും ഉയർന്ന സർക്കാർ ജോലികൾ കിട്ടാനിടനൽകി. ഐെസിഎസ് വരെ കിട്ടിയവർ ഇക്കൂട്ടരിൽ ഉണ്ടായിരുന്നു.

എന്നാൽ മരുമക്കത്തായ തീയ്യരിൽ തന്നെ, തീയ്യ സാമൂഹിക നേതാക്കൾക്ക് ഇങ്ങിനെ പെട്ടെന്ന് ഉയർച്ചയിലേക്ക് പൊന്തിവന്ന തീയ്യയുവാക്കളുടെ വരവ് അത്രകണ്ട് സ്വീകാര്യമായിരുന്നോ എന്നത് സംശയമാണ്. കാരണം, അവരോട് പാരമ്പര്യമായി നിലനിൽക്കുന്ന വിധേയത്വം കാണിക്കാത്ത ഒരു പുതിയ കൂട്ടം തീയ്യന്മാരാണ് പൊന്തിവന്നത്. ഇതിൽ ആരെയും കുറ്റം പറയാനാവില്ല. കാരണം, *ഇഞ്ഞി, ഇങ്ങൾ, ചേട്ടൻ, കാരണവർ, അമ്മാവൻ*, തുടങ്ങിയ വാക്കുകളാൽ, കാലാകലങ്ങളായി, ഏണിപോലെ അടുക്കും ചിട്ടയുമുള്ള ജാതിക്കുള്ളിലെ നിയന്ത്രണങ്ങൾക്ക് അതീതമായി ആരെങ്കിലും വളർന്നാൽ പ്രദേശിക ഭാഷയിലെ കോഡുകളാലുള്ള നിയന്ത്രണങ്ങളും, ബഹുമാനം-വിധേയത്വം ബന്ധങ്ങളിൽ പെടാത്ത ആളുകൾ മുകളിൽ വരികയോ, അല്ലെങ്കിൽ സാമുദായിക നേതാക്കൾക്ക് നിയന്ത്രിക്കാനാവാത്ത ഒരു പുതിയ ജനക്കൂട്ടം ജാതിക്കുള്ളിൽ വരികയും ചെയ്യും.

ഇന്ത്യൻ നാഷനൽ കോൺഗ്രസ് എന്ന പ്രസ്ഥാനം ആദ്യകാലങ്ങളിൽ ഇങ്ഗ്ളിഷ് ഭരണത്തിന് അനുകൂലമായ ഒരു കൂട്ടം ആളുകളുടേതായിരുന്നു. എന്നാൽ ഈ പറഞ്ഞതിലും ചില കാര്യമായ ചരിത്രപരമായ പ്രശ്നങ്ങളുണ്ട്. ഇന്ത്യൻ ഉപദ്വീപിന്റെ

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
NextPage

വടക്കൻ പ്രദേശങ്ങളിൽ മുഗൾ സാമ്രാജ്യം അതിന്റെ ഉച്ചകോടിയിലിരിക്കുമ്പോൾതന്നെ ഇങ്ഗ്ളിഷ് കച്ചവടക്കാർ അവിടങ്ങളിൽ 1600കൾ മുതൽ കച്ചവടം നടത്തിയിരുന്നു. ഈ ഉപദ്വീപിൽ കച്ചവടക്കാരെ ഉദ്യോഗവർഗ്ഗങ്ങളും, നാട്ടുജന്മിമാരും താഴെക്കിടയിലുള്ളവരായിക്കാണുന്ന ഒരു അവസ്ഥ അന്നും ഇന്നും നിലനിൽക്കുന്നുണ്ട്. ഈ നിലവാരതാഴ്ചയിൽ നിന്നും പുറത്ത്കടക്കാൻ ഒരുമാർഗ്ഗമേയുണ്ടായിരുന്നുള്ളു. ശക്തിയും സൈനിക ബലവും, ഇവനൽകുന്ന കീർത്തിയും ബഹുമാനവും. ഇവയൊന്നുമില്ലാത്തവർക്ക് വിദൂരസ്ഥലങ്ങളിലേക്ക് കച്ചവടയത്നങ്ങൾ സാധ്യമായിരുന്നില്ല. എല്ലായിടത്തും നാടുവാഴികളും, അവരുടെ സിൽബന്ധികളും അവരുടെ കീഴിലുള്ള അടിമകളെക്കാൾ താഴ്ന്ന നിലവാരമുള്ള 'സ്വതന്ത്ര' ജനകൂട്ടങ്ങളും.

ഇങ്ഗ്ളിഷ് കച്ചവടക്കാർക്കും ഈ അരാജകത്വത്തെ നേരിടേണ്ടതായി വന്നിട്ടുണ്ട്. *കൈയൂക്കുള്ളവൻ കാര്യക്കാരൻ* എന്നതല്ലാതെ, വിനയം, മാന്യമായ വാക്കുകൾ തുടങ്ങിയവയും, ഇങ്ഗ്ളിഷിലെ Thank you, sorry, may I, I beg your pardon, excuse me, I regret, please, good morning, good night, pardon തുടങ്ങിയ വാക്കുകൾക്കും ക്യൂ പാലിക്കുക, മുൻഗണനാ ക്രമം തുടങ്ങിയ സാമൂഹിക മര്യാദകൾക്കുംമറ്റും യാതോരു വിലയുമില്ലാത്ത സാമൂഹികാന്തരീക്ഷം.

കച്ചവട സാമഗ്രികളും ചരക്കുകളും സുരക്ഷിതമായി വയ്ക്കണമെങ്കിൽ സൈനിക ബലം തന്നെയാവശ്യമാണ്. പലപ്പോഴും തൊട്ടടുത്തുള്ള ഭൂജന്മിയുടേയോ, അല്ലെങ്കിൽ നാട്ട്പ്രമാണിയുടേയോ പ്രീതി നഷ്ടപ്പെടുകയോ, അല്ലെങ്കിൽ അയാൾ ചോദിച്ച എന്തെങ്കിലും നൽകാതിരുന്നാലോ, അയാൾക്ക് ഇഷ്ടപ്പെടുന്ന രീതിയിലുള്ള ബഹുമാനം നൽകാതിരിക്കുകയോ ചെയ്താൽ, ചരുക്ക് കൊള്ളയടിക്കപ്പെടുകയോ, അതുമല്ലെങ്കിൽ ദേഹോപദ്രവം ഏൽക്കുകയോ, ചെയ്യാം.

ഇങ്ങിനെയുള്ള സംഭവവികാസങ്ങളെ നേരിടാനാണ് ഇങ്ഗ്ളിഷ് കച്ചവടക്കാർ പ്രാദേശിക ജനക്കൂട്ടങ്ങളിൽ നിന്നും സൈനികരെ പരിശീലിപ്പിച്ചെടുത്തത്. പാറാവിനായി എല്ലാ കച്ചവടക്കൂട്ടങ്ങളും ആളുകളെ നിയമിച്ചിരുന്നു. എന്നാൽ ഇങ്ഗ്ളിഷ് കച്ചവടക്കാർ, പ്രത്യേകിച്ചും ഈസ്റ്റ് ഇന്ത്യാ കമ്പനി ഇങ്ങിനെ സൈനികരെ പരിശീലിപ്പിച്ചെടുക്കുകയും, ഗുമസ്ത്തപ്പണിപോലുള്ളതിനും മറ്റുമായും നാട്ടിലെ താഴെക്കിടയിലുള്ളവരെ നിയമിക്കുകയും ചെയ്തപ്പോൾ, ഈ ഉപദ്വീപിലെ പല ദിക്കുകളിലും സമൂഹത്തിൽ ആയിരക്കണക്കിന് വർഷങ്ങളിൽ സംഭവിക്കാതിരുന്ന ഒരു ശക്തമായ മാറ്റം സംഭവിച്ചു.

ഈ നിയമിക്കപ്പെട്ടവർ പെട്ടെന്ന് ഇങ്ഗ്ളിഷ് ഭാഷ കൈകാര്യം ചെയ്യാൻ തുടങ്ങുകയും, ആ ഭാഷയിൽ ആളുകളെ തരംതിരിക്കുന്നതും, അവരെ ഒരുതരം വൃത്തികെട്ടനിലവാരത്തിൽ അമർത്തുന്നതുമായ ഭാഷാ കോഡുകളും വാക്കുകളും ഇല്ലാ എന്നതും മനസ്സിലാക്കിയും തുടങ്ങി. മാത്രവുമല്ല, വസ്ത്രവിധാനത്തിലും, ഇരിപ്പ്, നിൽപ്പ്, തുടങ്ങിയകാര്യങ്ങളിലും അധമത്വം കാണിക്കേണ്ടായെന്നും മനസ്സിലായി. എന്നിരുന്നാലും, ഈ ആളുകൾ ആ നാട്ടിലെ പലതരം അധമത്വവും അനുഭവിച്ചുകൊണ്ടിരുന്ന ആളുകളായിരുന്നു. ഇതിനാൽതന്നെ ഇവരെ നിയമിച്ച ഇങ്ഗ്ളിഷ്കാർക്കും ഇവർക്ക് അമിതമായുള്ള സാമൂഹികസമത്വ സങ്കൽപ്പങ്ങൾ അനുവദിക്കാൻ ആവില്ലായിരുന്നു.

> ഒരു മലയാളി വീട്ടിലെ വേലക്കാരി അടുക്കളയിൽ നിലത്ത് ഇരുന്ന് ഭക്ഷണം കഴിക്കുന്ന ആളാണെന്ന് കരുതുക. ആ വേലക്കാരിയെ പെട്ടെന്ന് ഒരുനാൾ ആ വീട്ടിലെ മറ്റുള്ളവരോടൊപ്പമോ, അല്ലെങ്കിൽ ആ നാട്ടിലെ മറ്റ് പ്രമാണിമാരുടേയോ, കൂടെ ആ വീട്ടിലെ ഡൈനിങ്ങ് ടെയ്ബിളിൽ ഇരുന്ന് ഭക്ഷണം കഴിക്കാൻ പറഞ്ഞാലുള്ള സാമൂഹിക അസ്വാസ്ഥ്യം ആലോചിച്ച് നോക്കുക.

ഈ പ്രശ്നം ഇങ്ഗ്ളിഷ് കച്ചവടക്കാർക്കും ഒരു പ്രശ്നമായിരുന്നു. കാരണം ഇങ്ഗ്ളണ്ടിൽ നിന്നും ഈ ഉപഭൂഖണ്ടത്തിൽ വിരുന്നിന് വന്ന പല ഇങ്ഗ്ളിഷ്കാർക്കും ഇങ്ഗ്ളിഷ് കച്ചവട സംഘങ്ങളിലെ പ്രാദേശിക ജനതയുടെ അധമത്വത്തിന്റെ യഥാർത്ഥകാരണം മനസ്സിലായില്ല. അത് ഇങ്ഗ്ളിഷ് കച്ചവടക്കാരാണ് സൃഷ്ടിക്കുന്നത് എന്ന്വരെ ചിന്തിക്കുകയും പ്രതിഷേധം എഴുതുകയും ചെയ്ത വിഡ്ഢികളായ ഇങ്ഗ്ളിഷ്കാരും ഉണ്ടായിരുന്നു.

പ്രശ്നം ഭാഷാകോഡുകളുടെ കളിയാണ്. താഴെക്കിടയിലുള്ള ആളുകൾക്ക് ജന്മനാ മനോവൈകല്യങ്ങളോ, മറ്റ് കഴിവ്കേടുകളോ ഇല്ല എന്നുള്ളത് വാസ്തവമാണ്. പക്ഷെ വാക്കുകളാൽ തരംതാഴ്ത്തിവച്ചിരിക്കുന്നവരെ പിടിച്ച് സമന്മാരാക്കിയാൽ, അവർ സമന്മാരല്ല ആവുക. അവർ അവരുടെ യഥാർത്ഥകഴിവുകൾ ഉപയോഗിക്കുകയും, സമത്വം നൽകാനുള്ള മഹാമനസ്കതകാട്ടിയ ആളുടെ തലയിൽകയറുകയും ചെയ്യും. കുറച്ച് നേരംകൊണ്ട് അവർ അവർക്ക് സമത്വം ഏകിയ ആളെ തരംതാഴ്ത്തുകയും തളച്ചിടുകയും ചെയ്യും. ഇങ്ങിനെ അവർ അവരുടെ കഴിവ് കാണിക്കും. ഇത് ഈ ഉപദ്വീപിലെ എല്ലാ ഉയർന്ന ആളുകൾക്കും അറിവുള്ള കാര്യമാണ്.

താഴെക്കിടയിലുള്ള ജനക്കൂട്ടങ്ങൾ ഇങ്ങ്ഗ്ളിഷ് പ്രസ്ഥാനങ്ങളിൽ അവർക്ക് ലഭിക്കുന്ന മാനസികവും ശാരീരികവും, സാമുദായികവുമായ ഉന്നമനം മനസ്സിലാക്കുകയും, അതിലേക്ക് ചേരാൻ ആഗ്രഹിക്കുകയും ചെയ്തു. അതേ സമയം ഇതിൽ ചേർന്നവർ, അവർക്ക് സാമൂഹികമായി ലഭിച്ച ഉന്നമനം അന്യാധീനപ്പെടാതിരിക്കാനും ശ്രമിച്ചു. ഈ ഇങ്ങ്ഗ്ളിഷ് ബന്ധം ലഭിക്കാതിരുന്നവരെ അവർ തരംതാഴ്ന്നവരായി ചിത്രീകരിച്ചു. അതേ സമയം, ഓരോ സമുദായത്തിലേയും സമുദായ നേതാക്കൾ ഇങ്ങിനെ ഇങ്ങ്ഗ്ളിഷ് ബന്ധത്താൽ സാമൂഹിക ഉന്നമനം ലഭിച്ചവരെ തരംതാഴ്ത്തി ചിത്രീകരിക്കുകയും, സ്വന്തം നേതൃത്വത്തിന് കീഴിൽ വരുന്നവരെ ഇതിൽ ചേരുന്നതിൽ നിന്നും നിരുത്സാഹപ്പെടുത്തുകയും ബദൽ പ്രസ്ഥാനങ്ങൾ കാണിച്ച് കൊടുത്ത് വഴിതെറ്റിക്കുകയും ചെയ്യാൻ താൽപ്പര്യപ്പെടുകയും ചെയ്തു.

ഈ ഉപദ്വീപിൽ ഉയർന്നുവന്നുകൊണ്ടിരുന്ന ഈ പുതിയ സാമൂഹിക അന്തരീക്ഷത്തിന് ഒരു പ്രത്യേകതയുണ്ടായിരുന്നു. ഇവിടെ എല്ലായിടത്തും ജന്മികുടുംബങ്ങളും നാടുവാഴികളും, ഉയർന്നജാതിക്കാരും, ഭൂജന്മികളും നാട്ടുരാജാക്കളും, മറ്റും മറ്റും ഉണ്ടായിരുന്നെങ്കിലും, ഇങ്ങ്ഗ്ളിഷ് ജനതയുമായും ഇങ്ങ്ഗ്ളിഷ് ഭാഷയുമായും അടുത്ത സമ്പർക്കത്താൽ താഴ്ന്ന ജനക്കൂട്ടങ്ങളിൽപെട്ട ഒരു വൻജനക്കൂട്ടം മാനസികമായ അധമത്വത്തിൽ നിന്നും വളർന്ന് വന്ന്കൊണ്ടിരുന്നു. ഇത് സമൂഹത്തിൽ ഒരു വൻ പ്രശ്നമായിത്തന്നെ നിലകൊണ്ടു. ഈ മാനസികമായി അധമത്വം മാഞ്ഞ്പോയ ആളുകൾ ഉയർന്നവർക്ക് മാത്രമല്ല വിഷമമുണ്ടാക്കിയത്. മറിച്ച് ആ താഴ്ന്ന ജനക്കൂട്ടങ്ങളിലെ, ഇങ്ങ്ഗ്ളിഷുമായി അടുത്ത ബന്ധം ലഭിക്കാതിരുന്ന മറ്റുള്ളവർക്കും അവരോട് അസൂയയും, കടുത്ത വിരോധവും ഉയർന്നുവന്നു.

നാട്ടുപ്രമാണിമാർക്കും, സാമുദായിക നേതാക്കൾക്കും മറ്റും അണികൾ നഷ്ടപ്പെടുമെന്നും, അവരെ വണങ്ങിനിന്ന് ബഹുമാനിക്കുകയും മറ്റും ചെയ്യുന്ന ആളുകൾ ഇല്ലാതാവുമെന്നുമുള്ള ചിന്ത ഉയർന്നുവന്നു. ഇതിനെ നേരിടാൻ ഏറ്റവും പറ്റിയ തന്ത്രം ഇങ്ങിനെ വളർന്നുവന്നുകൊണ്ടിരിക്കുന്നവർക്ക്, അവരെ നന്നാക്കിയവരോട് കയർക്കാനായി പ്രചോദനം നൽകുകയെന്നതായിരുന്നു.

ഇത് പലരീതിയിലും സാധ്യമായ കാര്യമാണ്. കാരണം താഴ്ന്നവർ എത്രകണ്ട് നന്നായാലും, പ്രാദേശിക ഭാഷകളിൽ അവർ സാമുദായിക നേതാക്കളുടേയും, മതനേതാക്കളുടേയും മറ്റും അടിയിൽ *ഇഞ്ഞി, ഓൻ, ഓൾ, ചെക്കൻ, പെണ്ണ്* (മലബാർ ഭാഷാ പ്രയോഗങ്ങൾ) തുടങ്ങിയവാക്കുകളാൽ അണിയുടെ സ്ഥാനത്ത് ഉള്ളവരാണ്. അവർക്ക് സാമുദായിക നേതാക്കളെ എത്രകണ്ട് അവഗണിക്കാൻ ആഗ്രഹമുണ്ടെങ്കിലും, അവരുടെ സാമുദായിക നേതാക്കളെ അവർ ബഹുമാനിച്ചേ മതിയാകൂ. ഈ ബഹുമാനിക്കൽ-വിധേയത്വം ബന്ധത്തിൽ, സൈനിക ഭാഷയിലെ കൽപ്പനകൾക്ക് സമമായ, ലംഘിക്കാൻ പറ്റാത്ത ആജ്ഞാ കോഡുകൾ ഉണ്ട്.

ഇത് ഉപദ്വീപിലെ വടക്കൻ പ്രദേശങ്ങളിൽ ശിപായി ലഹളയിൽ കലാശിച്ചു. എന്നാൽ ഈ ലഹളയിൽ സാധാരണ ജനങ്ങൾ പങ്കെടുത്തുവെന്നോ, അല്ലെങ്കിൽ എല്ലാ സൈനികരും പങ്കെടുത്തുവെന്നോ പറയാൻ ആവില്ല. മീററ്റിൽ തുടങ്ങിയ ഈ കലാപത്തിൽ ആ നാട്ടിലെ പൊതുജനങ്ങൾ പോലും, പങ്കെടുത്തില്ലാ എന്നതാണ് വാസ്തവം.

ഈ കലാപം യഥാർത്ഥത്തിൽ ഇങ്ങ്ഗ്ളിഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി ഈ ഉപദ്വീപിൽ ഭരിച്ചുകൊണ്ടിരുന്ന പ്രദേശങ്ങളിൽ കാര്യമായ പ്രശ്നങ്ങൾ ഉണ്ടാക്കിയോ എന്ന് സംശയമാണ്. കാരണം മറ്റ് സൈനിക റെജിമെന്റുകൾ ഇങ്ങ്ഗ്ളിഷ് കമ്പനിയോടൊപ്പം തന്നെ നിലകൊണ്ടു. പല നാട്ടുരാജ്യങ്ങളും, തുരുവിതാംകൂർ അടക്കം, ഈസ്റ്റ് ഇന്ത്യാ കമ്പനിക്ക് എല്ലാവിധ സഹായങ്ങളും നൽകി.

എന്നാൽ ഈ സംഭവത്തെ ബൃട്ടിഷ് രാജവംശം ഒരു അവസരമായി കാണുകയും, ഉപയോഗപ്പെടുത്തുകയും ചെയ്തു. ഈസ്റ്റ് ഇന്ത്യാ കമ്പനി എന്ന പ്രസ്താനം ഒരു വിചിത്രമായ പ്രസ്ഥാനമായി വളർന്നുവന്നിരുന്നു. ഇങ്ങ്ഗ്ളിഷ് രാജവംശത്തിന്റെ ലൈസൻസോടുകൂടിയാണ് ഇത് പ്രവർത്തിച്ചിരുന്നെതെങ്കിലും, ബൃട്ടിഷ് രാജവംശം ഭരിച്ചുകൊണ്ടിരുന്ന പ്രദേശങ്ങളുടെ വിസ്തീർണ്ണത്തെക്കാൾ എത്രയോമടങ്ങ് വലിയ ഒരു പ്രദേശമായിരുന്നു ഈ കച്ചവട കമ്പനി ഭരിച്ചുകൊണ്ടിരുന്നത്. അത് ഒരു പ്രശ്നം തന്നെയായിരുന്നു.

*ശിപായി ലഹളയെ* ഒരു ഹേതുവാക്കുകയും, അത് ഒരു ന്യായീകരണമാക്കുകയും ചെയ്തുകൊണ്ട് ബൃട്ടിഷ് റാണിയായ ക്വീൻ വിക്റ്റോറിയ: (Queen Victoria) ഇന്ത്യൻ ഉപദ്വീപിൽ ഈസ്റ്റ് ഇന്ത്യ കമ്പനി ഭരിച്ചുകൊണ്ടിരുന്ന പ്രദേശങ്ങളെ ഇങ്ങ്ഗ്ളിഷ് രാജവംശത്തിന്റെ നേരിട്ടുള്ള ഭരണത്തിൻ കീഴിലാക്കി.

ഇത് ഏറ്റവും കുറഞ്ഞവാക്കുകളിൽ പറഞ്ഞാൽ, ഒരു വൻ ചതിയായിരുന്നു. ഈ ഉപദ്വീപിൽ ഈസ്റ്റ് ഇന്ത്യാ കമ്പനിയോട് കൂറ് കാണിച്ചിരുന്ന ലക്ഷക്കണക്കിന് താഴെക്കിടയിലുള്ള ജനങ്ങളോട്. കാരണം, ക്വീൻ വിക്റ്റോറിയ:യുടെ ഭരണകൂടം ഇവിടുള്ള നാട്ടുരാജാക്കൾക്കും, ജന്മികുടുംബങ്ങൾക്കും, മറ്റ് പ്രമാണിമാർക്കും, നഷ്ടമായിക്കൊണ്ടിരുന്ന രാജാധികാരങ്ങൾ തിരിച്ചുനൽകുകയും അവർക്ക്

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
NextPage

ഇങ്ഗള്ണ്ടിലേക്ക് കടന്ന് അവിടെ നിന്നും കാര്യങ്ങൾ വീക്ഷിക്കുവാനും, മറ്റും സൗകര്യപ്പെടുത്തുകയും ചെയ്തു.

ഈ സൗകര്യം പിൻകാലങ്ങളിൽ ഈ ഉപദ്വീപിലെ പല വൻപ്രമാണിമാരും ഉപയോഗപ്പെടുത്തി. ഇതിൽ പലരേയും ഇങ്ഗ്ളണ്ടിൽ നിന്നും ഇന്ത്യയുടെ രാഷ്ട്രീയ നേതാക്കളാകാനും, രാജ്യത്തെ അവരുടെ കൈകളിൽ കൈവശപ്പെടുത്താനും ഉള്ള ആക്രാന്തത്തിലേക്ക് നയിച്ചു. ഇതിൽ നെഹ്റു, അരബിന്ദോ ഘോഷ്, ഗാന്ധി, സുഭാഷ്ചന്ദ്രബോസ് തുടങ്ങിയപലരും പെടും.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

# ഫ്യൂഡൽ ഭാഷകളും വാഹനം ഓടിക്കലും

## ചെറിയ ആൾ - വലിയ ആൾ വടംവലി

പലപ്പോഴും വ്യക്തി നല്ലതോ ചീത്തയോ എന്നതാവില്ല പ്രശ്നം. പ്രകോപനമെന്തായിരുന്നു എന്നതാവും മുഖ്യപ്രശ്നം.

ബസ്ഡ്രൈവർ ചെറുപ്പക്കാരനാണ്. എന്നിരുന്നാലും ബസ്സിലെ കണ്ടക്ടറും ക്ലീനറും, അവരേക്കാൾ പ്രായുള്ളയാളെന്നതിനാലും, മറ്റും ബഹുമാന വാക്കുകളാൽ സംബോധനയും സൂചിപ്പിച്ച് പറയലും ചെയ്യുന്ന ആളാണ്. ഒരു ദിവസം സാധാരണ കണ്ടക്ടർ അവധിയായിരുന്നു. ആ ദിവസം മറ്റൊരു ബസ്സിലെ കണ്ടക്ടർ തൽക്കാലത്തേക്കായി ഈ ബസ്സിൽ പ്രവർത്തിച്ചു. ഇയാൾ നോക്കിയപ്പോൾ ഡ്രൈവർ ചെറുപ്പക്കാരൻ. അയാളുടെ ബസ്സിലെ ഡ്രൈവറെക്കാൾ വളരെ ചെറുപ്പം. വാഹനം ഓടിച്ചുകൊണ്ടിരിക്കുമ്പോൾ, കണ്ടക്ടർ ഡ്രൈവർക്ക് നിർദ്ദേശങ്ങൾ നൽകി. വാക്കുകളിൽ ബഹുമാനമില്ല. ഇഞ്ഞി എന്നാണ് സംബോധന. ഡ്രൈവർക്ക് ഹാലിളകി (ദേഷ്യംവന്നു). ഡ്രൈവിങ്ങിൽ ശ്രദ്ധപോയി. കണ്ടക്ടറുടെ വാക്കുകൾ പ്രഹരമായി അനുഭവപ്പെട്ടു.

കണ്ട കാര്യമാണ് പറഞ്ഞത്. ചെറിയവാക്കുകളുടെ ഭയാനകമായ ശക്തിയും പ്രഹരശേഷിയും, അതിക്രമങ്ങളിലേക്ക് നയിക്കാനുള്ള കഴിവും.

മലയാള ഭാഷയിലെ വലിയ ആൾ - ചെറിയ ആൾ എന്ന പ്രശ്നം ഒരു അനിശ്ചലമായ കാര്യമല്ല. ചെറിയ ആൾക്ക് ആ പദവി (ഇക്കാലങ്ങളിൽ പ്രത്യേകിച്ചും), സ്വീകാര്യമല്ല. പണ്ട് കാലങ്ങളിൽ ജാതിയും ജാതിക്കുള്ളിൽ വയസ്സും ആളെ ഒരു നിശ്ചലമായ സാമൂഹിക നിലവാരത്തിൽ പിടിച്ച് നിർത്തും.

വലിയ ആൾക്ക്, ചെറിയ ആൾ കഴിവ് കാണിച്ചാൽ മനപ്രയാസം അനുഭവപ്പെടും. ചെറിയവൻ, (*അവൻ, അവൾ, ഓൻ, ഓൾ*) ഓവർസ്മാട്ടാകുന്നു. ചെറിയവൻ ഓവർസ്മാട്ടായാൽ, വലിയവനെ, കീഴെമറിക്കുകയും, വലിയവൻ അവൻ/അവൾ ആവുകയും, ചെറിയവൻ അദ്ദേഹം/അവർ എന്നിവ ആകുകയും ചെയ്യും. ഈ വൻവിപത്ത് ഫ്യൂഡല് ഭാഷകൾ സംസാരിക്കുന്ന എല്ലാവരിലും, ഒരു അടിസ്ഥാനചിന്തയായി നിലനിൽക്കുന്നു. അത് അവരുടെ എല്ലാ പ്രവർത്തനങ്ങളേയും ബാധിക്കുന്നു. ഡ്രൈവിങ്ങിനേയും.

സമൂഹിക പദവിയാലോ മറ്റോ ചെറിയവനായി (ഓൻ, അവൻ, ഇഞ്ഞി, നീ) നിലനിൽക്കുന്നവന് എപ്പോഴും, വലിയവനെ കീഴ്പ്പെടുത്താനുള്ള ഉൽസാഹമാണ്. എന്നാൽ ബഹുമാനം നൽകിയിട്ടുള്ള ആളെ മറിച്ചിടാൻ പറ്റില്ല. മറ്റുള്ളവരെ മറിച്ചിടാൻ ശ്രമിക്കാം.

ഇങ്ങിനെയുള്ള മാനസികാവസ്ഥയുള്ള സാമൂഹികാന്തിരീക്ഷത്തിൽ *ക്യൂ പാലിക്കുക, മുൻഗണന* തുടങ്ങിയ കാര്യങ്ങൾ സ്വാഭാവികമായി പ്രവർത്തിച്ച്കാണിക്കാൻ പ്രയാസമാണ്. കാരണം, എങ്ങിനെയെങ്കിലും മുന്നിൽ വരണം. മറ്റവനെ തോൽപ്പിക്കണം. മറ്റവനെ തോൽപ്പിച്ചു എന്ന് മറ്റുള്ളർ അറിയേണം. ഇതൊക്കെ ചെറിയവന്റെ ആന്തരികകോഡുകളിൽ മൂല്യവർദ്ധനവ് വരുത്തിയ അനുഭൂതിയുളവാക്കും.

ചെറിയവൻ വണ്ടിയോടിക്കുന്നു. ദൂരെ മുന്നിൽ നിന്നും മറ്റൊരുവാഹനം വേറെയൊരു വാഹനത്തെ ഓവർടെയ്ക്ക് ചെയ്ത്കൊണ്ടിരിക്കുന്നു. ഇങ്ഗ്ളീഷ് ഭാഷാപരമായ കോഡുകളിൽ, ആ ഓവർടെയ്ക്ക് ചെയ്യുന്ന വാഹനത്തിന്, ഓവർടെയ്ക്കിങ്ങ് വിജയകരമായി നടത്താനും, പ്രയാസങ്ങളില്ലാതെ മുന്നോട്ട് വരാനും സൗകര്യപ്പെടുത്തുകയെന്നത് സുഖകരമായ ഒരു അനുഭൂതിയാണ്. എന്നാൽ ഫ്യൂഡൽ ഭാഷകളിൽ ഇങ്ങിനെ മറ്റൊരുവന് കാര്യങ്ങൾ സുഖമമായി നടത്താൻ സൗകര്യപ്പെടുത്തുന്നത് ആപത്താണ്. കാരണം, മറ്റവന് കഴിവും ഡ്രൈവിങ്ങ് നൈപുണ്യവും പ്രദർശ്ശിപ്പിക്കാനുള്ള അവസരം നൽകുകയെന്നത് ഒരു വിഡ്ഢിത്തം തന്നെയാണ്.

അപ്പോഴെന്താണ് ചെറിയവൻ ചെയ്യുക? *ആഹാ, നീ ഓവർസ്മാട്ടാകുന്നുവോ*? *എന്നാൽ ഞാൻ കാണിച്ച് തരാം*.

ചെറിയവൻ തന്റെ വാഹനത്തിന്റെ ആക്സിൽറെയ്റ്ററിൽ കാലുകൾ അമർത്തുന്നു. ഓവർടെയ്ക്ക് ചെയ്യുന്ന മറ്റെവാഹനത്തെ ഭയപ്പെടുത്തുന്നതുമാതിരി മുന്നോട്ട് കുതിക്കുന്നു. പല അപകടങ്ങൾക്കും ഈ ഭാഷാകോഡുകൾ കാരണമായിട്ടുണ്ട്.

ഇതിന് മറ്റൊരുവശം കൂടിയുണ്ട്. ഒരുവാഹനം ഓവർടെയ്ക്ക് ചെയ്യുന്നു. എന്ന് വച്ചാൽ ചെറിയവനെ മറ്റവൻ കീഴ്പ്പെടുത്തുന്നു. അല്ലെങ്കിൽ ചെറിയവൻ തന്നെ കീഴ്പ്പെടുത്തുന്നു എന്ന് വലിയവന് തോന്നുന്നു. അവൻ അദ്ദേഹത്തെ പരാജയപ്പെടുത്തുന്നോ? അല്ലെങ്കിൽ, അവനങ്ങനെ വലിയവനാകേണ്ട. ഇങ്ങിനെയുള്ള കോഡുകളെല്ലാം തന്നെ ഭാഷാകോഡുകളിൽ ഉണ്ട്.

ഓവർടെയ്ക്ക് ചെയ്യുന്ന വാഹനത്തിന് ഓവർടെയ്ക്കിങ്ങ് നടത്താൻ സൗകര്യം നൽകാതെ സ്വന്തം വാഹനത്തിന്റെ വേഗത അനാവശ്യമായി കൂട്ടുന്നു.

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
NextPage

ഈ മാനസികാവസ്ഥ പല രീതികളിലും പ്രദർശ്ശിപ്പിക്കപ്പെടാം. മലകയറിവരുന്ന ലോറിക്ക്, മുകളിലേക്ക് അനായാസം കയറിവരാൻ, കാറിൽ താഴേക്ക് നീങ്ങുന്ന കാറിലെ വലിയവന് ഇഷ്ടമാകില്ല. ലോറി ഡ്രൈവർ ചെറിയവനാണെന്ന് കാറിലെ മാന്യന് അറിയാം. *അവൻ അങ്ങിനെ സൗകര്യം അനുഭവിക്കേണ്ട.* അതേ സമയം ലോറി ഡ്രൈവർക്ക് ചെറിയ വണ്ടിക്കാരെ പുച്ഛമാണ്. പുച്ഛത്തോടെ അവരെ വീക്ഷിക്കേണം. കാരണം, പുച്ഛമില്ലെങ്കിൽ, അതിന് പകരം വരുന്ന വികാരം ബഹുമാനമാണ്. അത് അപകടമാണ്. കാരണം ബഹുമാനിച്ചാൽ, സ്വയം താഴാൻ സാധ്യത കൂടുതലാണ്.

വാഹന ഡ്രൈവർമാർക്ക് നല്ലനിലവാരമുള്ള ഇങ്ങ്ഗ്ളീഷ് പരിജ്ഞാനം ഉണ്ടാകേണം എന്നുള്ളത് അത്യന്താപേക്ഷിതമാണ്. സമനിരപ്പിലുള്ള ഭാഷാകോഡുകളുള്ള ഭാഷകൾ അറിയാത്തവർ വാഹനം ഓടിക്കുന്നത് അപകടകരമാണ്. കാരണം, വാഹനം എന്നത് വലിയൊരു യന്ത്രമാണ്. അത് മുതിർന്നവരും പ്രായം കുറഞ്ഞവരും, രോഗികളും, പല പ്രശ്നങ്ങളെ നേരിടുന്നവരുമായ പല ജനങ്ങളും, മൃഗങ്ങളും, മറ്റ് വാഹനങ്ങളും ഉപയോഗിക്കുന്ന നിരത്തിലൂടെ ഓടിക്കാൻ വെറും വാഹനം നിയന്ത്രിക്കാനുള്ള കെൽപ്പ് മാത്രം പോര. മറിച്ച് സ്വന്തമായ് ആത്മനിയന്ത്രണത്തിൽ ക്ഷതം നൽകാത്തതും, മറ്റ് വാഹനങ്ങൾ ഓടിക്കുന്നവരിൽ അതുപോലുള്ള ക്ഷതം നൽകാത്തതുമായ ഭാഷ അറിവുള്ളവരായിരിക്കേണം വാഹന ഡ്രൈവർമാർ.

> ഭാഷയിലെ ഉച്ചനീചത്വ പ്രകോപനകോഡുകൾക്ക് ഉപരിയായി, ഇന്ത്യയിൽ പല സംസ്ഥാനങ്ങളും, ഭാഷകളും ഉള്ള പ്രദേശങ്ങളാണ് ഉള്ളത്. എല്ലായിടത്തും ഹിന്ദി അടിച്ചേൽപ്പിക്കാനും, എല്ലാ റോഡ് അടയാളങ്ങളും ഹിന്ദിയിലാക്കാനും പല കുബുദ്ധികൾ പരിശ്രമിക്കുന്നുണ്ടെങ്കിലും, അത് ഹിന്ദിയില്ലാത്ത പല സംസ്ഥാനങ്ങളും സമ്മതിക്കും എന്ന് തോന്നുന്നില്ല. ഇന്നും പല ദിക്കിലും കാണുന്നത് ഇങ്ങ്ഗ്ളീഷിലുള്ള റോഡ് അടയാളങ്ങളും, ഉപദേശങ്ങളും, മുന്നറിയിപ്പുകളുമാണ്. ഇതാണ് എന്ത്കൊണ്ടും നല്ലത്. ഇതിനാൽ തന്നെ വാഹനം ഓടിക്കുന്ന ആൾക്കും, നിയമം നടപ്പിലാക്കുന്ന പോലീസുകാരനും നല്ലനിലവാരമുള്ളതും, മാന്യമായ വാക്കുകൾ ഉപയോഗിക്കാൻ പറ്റുന്നതുമായ ഇങ്ങ്ഗ്ളീഷ് പരിജ്ഞാനം അത്യന്താപേക്ഷിതമാണ്.

ഈ പറഞ്ഞതിന്റെ അർത്ഥം ഇവിടുള്ള വാഹന ഡ്രൈവർമാരിൽ ഇങ്ങ്ഗ്ളീഷ് അറിയാത്തവരുടെ ഡ്രൈവിങ്ങ് ലൈസൻസുകൾ റദ്ദാക്കണമെന്നല്ല. മറിച്ച് നല്ല നിലവാരമുള്ള ഇങ്ങ്ഗ്ളീഷ് പരിജ്ഞാനം വാഹന ഡ്രൈവിങ്ങ് ലൈസൻസിന്റെ അനിവാര്യഭാഗമാക്കണം എന്നതാണ്. ഇങ്ങ്ഗ്ളീഷ് എന്നത് വളരെ ലളിതമായ ഭാഷയാണ്. ഇത് പഠിക്കാൻ വളരെ എളുപ്പവുമാണ്. ഇതിന് കഴിയാത്തവർ വാഹനം ഓടിക്കാനും കഴിയാത്തവരാണ് എന്നാണ് അനുമാനിക്കേണ്ടത്. വാഹനം നിയന്ത്രിക്കാൻ അറിയുക എന്നത് മാത്രം പോര, ഈ വലിയ യന്ത്രത്തെ നിരത്തിലിറക്കാനുള്ള അനുവാദം ലഭിക്കാൻ. വാഹനം നിയന്ത്രിക്കാനുള്ള കഴിവ് മാത്രം ഉള്ള ആളുകൾ സ്വകാര്യ ഇടങ്ങളിൽ മാത്രം ആ കഴിവ് പ്രദർശിപ്പിക്കേണം. പൊതുസ്ഥലങ്ങളിൽ ഈ കഴിവ് പ്രദർശിപ്പിക്കേണമെങ്കിൽ, മറ്റുള്ളവരുടെ സുരക്ഷയെ മുൻനിർത്തി, മാനസിക നിയന്ത്രണത്തിനാവശ്യമായ നിരന്ന കോഡുകളുള്ള ഇങ്ങ്ഗ്ളീഷ് പഠിക്കാനുള്ള കഴിവും കാണിക്കേണം.

ഈ പറഞ്ഞത് ഭാവിയിലെ കാര്യമാണ്. ഇന്നുള്ള ഡ്രൈവർമാരിൽ മിക്കവരേയും, ഭരണകർത്താക്കളും വാദ്യാൻമാരും, വിദ്യാഭ്യാസ നയ രചയിതാക്കളുംകൂടി പറ്റിച്ചു. എന്നാൽ അടുത്ത തലമുറ ഇതിൽ നിന്നും രക്ഷനേടട്ടെ.

# ഗൂഗ്ൾ ഡ്രൈവ്(Google Drive)ലെ സാധ്യതകൾ
## എംഎസ് വേഡിലെ പലതും കമ്പ്യൂട്ടറിൽ നിന്നും ഒഴിവാക്കാം

ഇപ്രാവശ്യത്തെ കമ്പ്യൂട്ടർ/ഇന്റർനെറ്റ് പംക്തിയിൽ VEILDED routes to resources in computers and on the Internet, unVEILEDഎന്ന പുസ്തകത്തിൽ നിന്നുമുള്ള ഭാഗങ്ങൾ ചേർക്കുന്നതിന് പകരം, ചില പുതിയ എഴുത്തുകളാണ് നൽകുന്നത്.

കമ്പ്യൂട്ടറുകളിൽ സാധാരണ എല്ലാവരും MS Word, MS Excel, MS PowerPoint എന്നീ പ്രോഗ്രാമുകൾ install ചെയ്യാറുണ്ട്. മാത്രവുമല്ല എല്ലാവിധ ഫൈലുകളും കമ്പ്യൂട്ടറിലെ ഹാഡ് ഡിസ്കിൽ തന്നെ സൂക്ഷിച്ച് വയ്ക്കുകയും ചെയ്യുന്നു. എന്നാൽ ഇന്ന് ഗൂഗ്ൾ (Google) ഇതിന് വളരെ കാര്യക്ഷമമായ ബദലുകൾ നൽകുന്നുണ്ട്. ഇതിൽ മിക്കവയും സാധാരണക്കാർക്ക് സൗജന്യമായി ഉപയോഗിക്കാവുന്നതുമാണ്.

ആദ്യമായി ഇവിടെ പറയേണ്ടത് ഗൂഗ്ൾ ആപ്പ്സ്(Google Apps)നെക്കുറിച്ചാണ്. ഗൂഗ്ൾ ക്രോം ബ്രൗസർ വിൻഡോവിന് മുകൾ വശത്ത് ഇടത്തായി കാണുന്ന ഈ ചിന്ഹത്തിൽ ക്ലിക്ക് ചെയ്താൽ, ഗൂഗ്ൾ നൽകുന്ന വിവിധതരം സൗകര്യങ്ങളെ ദർശിക്കാവുന്നതാണ്.

ഈ ചിത്രം നോക്കുക.




ഇതിൽ പലതും ഉണ്ട്. ഇവയിൽ ഡ്രൈവ് (Drive)നെക്കുറിച്ച് ഇവിടെ പ്രതിപാദിക്കാം. നിങ്ങളുടെ കമ്പ്യൂട്ടറിലെ എല്ലാ ഫൈലുകളും ഗൂഗ്ൾ ഡ്രൈവിൽ സൂക്ഷിക്കാവുന്നതാണ്. ഇതിൽ തന്നെ വളരെ വിപുലമായ സൗകര്യങ്ങളും സജ്ജീകരണങ്ങളും നിങ്ങൾക്ക് ലഭിക്കുന്നതാണ്. നിങ്ങൾ ഇങ്ങിനെ സൂക്ഷിച്ചുവച്ച ഏതെങ്കിലും ഫൈലുകൾ ആർക്കെങ്കിലും പങ്കിടാൻ നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ, അത് ആ ആൾക്ക് മാത്രമായി പങ്കിടാം. എന്നുവച്ചാൽ ആ ആൾ അയാളുടെ ജീമെയ്ൽ (gmail)ൽ ലോഗിൻ ചെയ്താലെ അയാൾക്ക് നൽകിയിരിക്കുന്ന ലിങ്കിൽ നിന്നും ആ ഫൈൽ വീക്ഷിക്കാനോ, ഡൗൺലോഡ് ചെയ്യാനോ, ആവൂ. എന്നാൽ ഡൗൺലോഡ് ചെയ്ത ഫൈൽ അയാൾക്ക് അയാളുടെ കമ്പ്യൂട്ടറിൽനിന്നും ഈ മെയ്ലായും, മറ്റ് വിധേനെയും വേണമെങ്കിൽ അയാൾ മറ്റുള്ളവർക്ക് പങ്കിടാം എന്നകാര്യ വിസ്മരിക്കരുത്.

പങ്കിടുന്ന ഫൈലുകൾ മറ്റെയാൾക്ക് എന്തെല്ലം ചെയ്യാം എന്ന കാര്യം നിങ്ങൾക്ക് ഒരു പരിധി വരെ നിശ്ചയിക്കാം. വിശദമായി ഈ കാര്യം മനസ്സിലാക്കാനായി ഗൂഗ്ൾ ഡ്രൈവ് ഉപയോഗിച്ച് നോക്കുക.




നിങ്ങൾക്ക് വേണമെങ്കിൽ ഈ ഫൈൽ ഇന്റർനെറ്റിൽ ആർക്കും കാണാവുന്നരീതിയിലും പങ്കിടാം. ഉപാധികളോടെയും, അവയില്ലാതെയും.

മുകളിൽ നൽകിയിരിക്കുന്ന ചിത്രത്തിന് കീഴ്ഭാഗത്തായി Moreഎന്ന ഒരു ബട്ടൺ കാണുന്നില്ലെ? ഇതിൽ ക്ലിക്ക് ചെയ്താൽ, വലത്ത് വശത്ത് നൽകിയിരിക്കുന്ന ഈ ചിത്രം ദൃശ്യമാകും.

ഇതിൻ കീഴ്ഭാഗത്തായി Even more from Google എന്നുകണ്ണുന്നതിൽ ക്ളിക്ക് ചെയ്താൽ, ബ്രൗസറിൽ പുതിയ ഒരു പേജ് തുറക്കും. ഈ പേജ് താഴെക്ക് സ്ക്രോൾ ചെയ്താൽ, ഇങ്ങിനെ ചില ഉൽപ്പന്നങ്ങളുടെ ലിസ്റ്റ് കാണാൻ പറ്റും.



ഇതിൽ ഒന്ന് Docsആണ്. ഇതിൽ ക്ളിക്ക് ചെയ്താൽ, MSWordന് സാമ്യമുള്ള ഒരു പ്രോഗ്രാം ബ്രൌസറിൽ തുറക്കും. MSWordന്റെ മിക്ക സൌകര്യങ്ങളും ഇതിൽ ഉണ്ട്. മാത്രവുമല്ല, ഒരു ഫൈൽ സൃഷ്ടിച്ചാൽ ഇന്റർനെറ്റ് ബന്ധം നിലനിൽക്കുന്നുണ്ടെങ്കിൽ, ആ ഫൈൽ ഗൂഗ്ൾ ഡ്രൈവിലേക്ക് സ്വമേധയാ സെയ്‌വ് ചെയ്യപ്പെടും. മുകളിൽ Untitled document എന്ന വാക്കുകൾ മാറ്റി നിങ്ങൾക്ക് ഇഷ്ടമുള്ള പേര് ഫൈലിന് നൽകാം. ഈ ഫൈലും, മറ്റുള്ളവർക്ക് പങ്കിടാം. ഉപോധികളോടെ. അവർക്ക് അതിനെ എഡിറ്റ് ചെയ്യാനുള്ള അധികാരത്തോടും, അതില്ലാതെയും പങ്കിടാം. ഈ ഫൈൽ ഡെലീറ്റ് ചെയ്യണമെങ്കിൽ (ഒഴിവാക്കണമെങ്കിൽ), ഫൈൽ മെനുവിൽ Move to binഎന്ന വാക്കുകളിൽ ക്ലിക്ക് ചെയ്യുക.

മുകളിലെ ചിത്രം നോക്കുക. Gmailഎന്നതിന് തൊട്ട് കീഴെയായി Slidesഎന്ന വാക്കുകൾ കാണാം. ഇതിൽ ക്ളിക്ക് ചെയ്താൽ, MS PowerPointന് സാദൃശ്യമുള്ള ഒരു പ്രോഗ്രാം ബ്രൌസറിൽ തുറക്കും. നിങ്ങൾക്ക് വിവിധ സവിശേഷതകളുള്ള പവർപോയ്ന്റ് പ്രസന്റേഷനുകളെപ്പോലുള്ള സ്ളൈഡ് പ്രോഗ്രാമുകൾ സൃഷ്ടിക്കാം. ഈ പ്രസന്റേഷൻ ഫൈലുകൾ നിങ്ങൾക്ക് ഗൂഗ്ൾ ഡ്രൈവിൽ സെയ്‌വ് ചെയ്യാം. ഈ ഫൈൽ മറ്റുള്ളവരുമായി പങ്കിടാം. അവർക്ക് ഇതിൽ മാറ്റം വരുത്താനും, മറ്റ്വിധ ഉന്നമനങ്ങൾ നടത്താനും അധികാരം നൽകുകയോ, അല്ലെങ്കിൽ അവ നിഷേധിക്കുകയോ ചെയ്യാം. മാത്രവുമല്ല, നിങ്ങൾക്ക് ഈ ഫൈലിനെ ഒരു വെബ് പേജായി പബ്ളിഷ് ചെയ്യാനും ആവും. ഇതും ഉപാധികളോടെ പങ്കിടാം മറ്റുള്ളവരുമായി. അല്ലെങ്കിൽ എല്ലാവർക്കും വേണമെങ്കിൽ കാണാൻ പറ്റുന്ന രീതിയിൽ ഇന്റർനെറ്റിൽ വെക്കാനും കഴിയും.

മുകളിലെ ചിത്രത്തിന്റെ വലത്ത് വശത്തായി നിങ്ങൾക്ക് Sheetsഎന്ന വാക്ക് കാണാം. ഇതിൽ ക്ളിക്ക് ചെയ്താൽ, MS Excelന് സാദൃശ്യമുള്ള ഒരു പ്രോഗ്രം ബ്രൌസറിൽ തുറക്കും. MS Excelലെ മിക്ക സൌകര്യങ്ങളും, ഇതിൽ ലഭിക്കുന്നതാണ്. ഇവയും ഗൂഗ്ൾ ഡ്രൈവിൽ സെയ്‌വ്ചെയ്യാനും, മറ്റുള്ളവരുമായി പങ്കിടാനും സൌകര്യമുണ്ട്.

മുകളിലത്തെ ചിത്രത്തിൽ Sheetsന് തൊട്ട് കീഴെയായി, Formsഎന്ന് കാണാം. ഇത് ഫോമുകൾ സൃഷ്ടിക്കാനുള്ള ഉപാധിയാണ്. പലതരം സർവ്വേകളും, അപേക്ഷകളും മറ്റും ഈ ഫോമുകൾ മുഖേനെ സൃഷ്ടിക്കാം. ഇവ പലർക്കും ഈ-മെയ്‌ലായും മറ്റ് ലിങ്കുകൾ മുഖേനെയും നൽകാം. സർവ്വേയിൽ പങ്കെടുത്തവരുടേയും, അല്ലെങ്കിൽ അപേക്ഷ പൂരിപ്പിച്ചവരുടേയും ഉത്തരങ്ങൾ ഇതേ സ്ഥാനത്ത് ലഭിക്കും. ഇതിനെ വിശകലനം ചെയ്യാനുള്ള ഉപാധികളും ഇതിലുണ്ട്.

ഇവയെല്ലാം സൗജന്യമായി ഗൂഗ്ൾ നൽകുന്ന കാര്യങ്ങളാണ്. എന്നാൽ ഇവയിലെ ഒരു പരിമിതി ഇവയെല്ലാം തന്നെ ഗൂഗ്ൾ വെബ്സൈറ്റ് യൂആർഎല്ലിൽ (URLൽ) ആണ് ഇന്റർനെറ്റിൽ മറ്റുള്ളവർക്ക് ദൃശ്യമാകുക എന്നതാണ്. സ്വന്തമായ വ്യാപാരത്തിന്റെയോ, അല്ലെങ്കിൽ പ്രസ്ഥാനത്തിന്റെയോ, വ്യക്തിത്വത്തോടുകൂടി ഇവ ദൃശ്യമാകണെങ്കിൽ ഇവ സ്വന്തം കമ്പനിയുടേയോ, പ്രസ്ഥാനത്തിന്റെയോ, അല്ലെങ്കിൽ സ്വന്തം ഉടമസ്ഥതിയിലുള്ളതോ, ആയ ഡൊമെയ്ൻ നെയ്ം യൂആർഎല്ലിൽ (Domain name URLൽ) പ്രത്യക്ഷപ്പെടേണം. ഇതിന് ഗൂഗ്ൾ ക്ളൌഡ് സൌകര്യങ്ങൾ വാങ്ങിക്കേണ്ടതാണ്. ഇത് ഗൂഗ്ൾ നൽകുന്നുണ്ട്. ഇവ നിങ്ങൾക്ക് തന്നെ ചെയ്യാവുന്ന കാര്യമാണ്, നിങ്ങൾക്ക് തെല്ലൊരു സാങ്കേതിക ജ്ഞാനമുണ്ടെങ്കിൽ.

ഗൂഗ്ൾ ഡൊമെയ്ൻ നെയ്മിൽ നിന്നും സ്വന്തമായ ഡൊമെയ്ൻ നെയ്മിൽ വെബ്പേജ് പ്രത്യക്ഷപ്പെടുന്നതിന്റെ ഉദാഹരണം ഇവിടെ കാണാവുന്നതാണ്. കൂടുതൽ വിവരങ്ങളും ലഭിക്കും.

ഗൂഗ്ൾ ക്ളൌഡ് എക്കൌണ്ട് എടുക്കുന്നത് കൊണ്ട് പലവിധ സൌകര്യങ്ങളും നിങ്ങൾക്ക് ലഭിക്കുന്നതാണ്.



# GOOGLE CLOUD APPS Setting up SERVICE

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

VICTORIA INSTITUTIONS can set up websites and business emails for you, using GOOGLE CLOUD features. It is true that you can do these things on your own. Google Cloud facilities can be used for free. See this link. For paid services for persons in India, the cost would be Rs. 150/ per User per month.

However, if you do not have the time to set it up, we can do it for you.

For clients from India, the costing is as follows:

Total Set Up cost (minimum): Rs. 7000/-.

Google Apps annual fee (to be paid to Google): Rs. 1500/

External webhosting service + domain name: Rs. 1500/- (only standard domain name extensions. For expensive ones, the charges might go higher)

Set up Service charge (to be paid to VICTORIA INSTITUTION): 4000/-

Total Set Up cost (minimum): Rs. 7000/-.

What has to be understood is that Google CLOUD brings in great features and capacities. Moreover, once it is created, you can yourself go on improving the site with many features that you like.

These are the features you will get for the minimum service charge from us.In the case of some of the items mentioned below, the client will be given instructions on how to do these things on his or her own. However, for item in customisations are required to be done on the external web server Control Panel, training instructions cannot be given. Instructions on customising inside the Google Apps site alone will be given. Please note. Also please note that this service from VICTORIA INSTITUTIONS is only for those who can communicate in English. English shall be the only medium of communication.

Sub DOMAIN 1
Sub DOMAIN 2
Sub DOMAIN 3
Sub DOMAIN 4
Sub Page

1. Custom Domain Name (for example, urls like: www.victoria.org.in)

2. A main website Home Page and three sub pages.

3. Four other Sub Domain pages. For understanding what a Sub Domain page is, visit these links (see the links given in the right margin) to our own website Sub Domain pages: Each Sub Domain page can also have a lot of sub pages, as you can see in this link:

4. A Search Button that has the option of being set for Searching ONLY that specific Sub Domain pages, or ALL the pages in the Domain, or for doing a standard Google search on the Internet.

5. One company domain name email (that is, for example like admn@victoria.org.in). You can add more company emails if you need. However, you will need to pay a specific amount to Google for each extra company domain email. You can send up to 500 emails per day from each such business email.

6. You can set permission for other individuals to edit the website, in a collaborative manner.

7. A daily reporting set-up to see the various ways your website has interacted with various visitors from every part of the globe. The standard information that you might get would include:

   a). Google Analytic

   b). Visit Counter (not for Google App pages, but for Home Page & main domain Sub Pages)

   c). Visitors online (not for Google App pages, but for Home Page & Sub Pages)

8. Paypal intergration (eCommerce)

9. Google Groups embedded into your website. Sample

   Group Options are:

   Email List

   Web forum

   Question & Answer Forum,

   Collaborative Inbox

10. Disqus Comment set-up (as seen in this webpage)

After the set up is done, the client can go on making changes or adding pages, as and when he or she wants. It can done from his or her computer having an Internet connection.

Continued on next page...

The following features can be added by the client himself/herself, or by us.

*More Sub Pages, Images, Links, Table of contents, Subpage listings, Horizontal line, Google + button, Recent post button, Text box, HTML box, Affiliate marketing links like that of Amazon, FLIPKART etc. Calendar, Chart, Documents, Drawings, complete Folders, Presentations (like what is found in MS..), Spreadsheets (similar to MS Excel files), Videos etc., Photos, Photo Albums, Google + posts, Google Groups, Hangout (you can phone anyone in the world at a much reduced call rate, share your computer screen with others elsewhere &c.), Add Google Map, Add Iframe (embed another website into your website), Add a Slideshow, Add daily News from Google, Add a Twitter button, Add a PayPal payout button (ecommerce) etc.*

It needs to be borne in mind that Google Cloud has many features. It is not possible for the technicians at VICTORIA INSTITUTIONS to be skilled in all these things. Moreover, what are offered are just the basic features as you can see in this site. Most of the other things can be done by you when you require them. It may be noted that many of your desktop applications like MS Word, MS Excel, MS Powerpoint etc. be avoided by using similar applications available on Google Cloud. It may be noted that these last mentioned items are on offer for free from Google.

SERVICE 2:

1. If you already have a website and would like to add Sub Domain pages like this one, that can also be done. Minimum service charge to VICTORIA INSTITUTIONS: Rs. 750/-, apart from Rs. 1500/- annual charge to Google. The great thing is that once this is set up, you can manage your site without the help of any professional web designer.

DISCLAIMER: Please note that what VICTORIA INSTITUTIONS can offer is only what is on offer from Google. Any changes that Google makes can bring in similar changes in what is available.

TERMS of SERVICE:

1. Only individuals or institutions that can communicate in English can be offered this service.

2. Only basic features can be given. Any feature or component which the technicians at VICTORIA INSTITUTIONS' do not have the skill to offer will not be offered.

3. The account opened with Google will be directly connected to the client. He or she will have to maintain the relationship. Once the account is handed to the Client, he or she can make all payments directly to Google. However, the initial service charges which will include the payment to Google shall have to be remitted to VICTORIA INSTITUTIONS.

4. In case of web set up, all your requirements must be mentioned in the initial stage before the web site work is initiated. Otherwise, it would be difficult to redo work which has already been done. In such cases, extra charges shall be levied from the client.

5. After the site and other set ups have been handed over to the client, VICTORIA INSTITUTIONS will have no responsibility about the site. All future administration of the website can be done by the client. However, if any more work has to be done, a minimum service charge shall be levied from the client.

6. There can be other Terms & Conditions also.

For more information in this regard, please contact: admn@victoria.org.in

You can visit this webpage also for more updated information.

വെബ്സൈറ്റ് ഡിസൈനിങ്ങിൽ കുറച്ച് പരിചയം ഉള്ള ആർക്കും ഗൂഗ്ൾ ക്ളൗഡിൽ ലഭിക്കുന്ന സൗകര്യങ്ങൾ സ്വന്തമായി ഉപയോഗപ്പെടുത്താവുന്നതാണ്. വിക്റ്റോറിയ: ഇൻസ്റ്റിറ്റ്യൂഷൻസ് ന് വേണ്ടി ഇത്യാദി കാര്യങ്ങൾ ചെയ്യുന്ന ടെക്നീഷ്യൻമാർക്ക് മലയാളം അറിയാത്തത് കൊണ്ടും, ഉപഭോക്താക്കളുമായി വിവധ സാങ്കേതികകാര്യങ്ങളെക്കുറിച്ച് ആശയവിനിമയം ആവശ്യമുള്ളതിനാലും, ഇങ്ഗ്ളീഷ് സംസാരിക്കാനും എഴുതാനും നന്നായി അറിയുന്നവർക്ക് മാത്രമെ വിക്റ്റോറിയ: ഇൻസ്റ്റിറ്റ്യൂഷൻസ് ന് ഈ സേവന സൗകര്യം നൽകാൻ കഴിയുള്ളൂ. ഈ നയത്തിൽ എന്തെങ്കിലും മാറ്റം വരികയാണെങ്കിൽ ആ വിവരം ഈ വെബ്സൈറ്റിൽ കാണാനാവുന്നതാണ്.

സ്വന്തമായി ഗൂഗ്ൾ ക്ളൗഡ് സൗകര്യങ്ങൾ ഉപയോഗപ്പെടുത്താനായി, ഇൻർനെറ്റുമായി ബന്ധം സ്ഥാപിച്ചതിന് ശേഷം, ഈ വെബ് ലിങ്കിൽ ക്ളിക്ക് ചെയ്യുക. ഇന്ത്യയിൽ നിന്നുമുള്ള ഓരോ യൂസർക്കും പ്രതിമാസം 150 രൂപാ നിരക്കിൽ, ഈ ഗൂഗ്ൾ എക്കൗണ്ട് തുറക്കാവുന്നതാണ്.

COVER Page | NextPage | 1 Page BACK | Go BACK | SEARCH | Go to Page No: | CLOSE

NextPage

# പെയ്ന്റിങ്ങ്

The Death of General Wolfe

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE



Painter: Benjamin West. The reproduction is part of a collection of reproductions compiled by The Yorck Project.

എമെറിക്കൻ ഐക്യനാടുകളെക്കുറിച്ച് പറയുമ്പോൾ പല കാര്യങ്ങളും പറയേണ്ടിയിരിക്കുന്നു. അത് ഒരു ഇങ്ഗ്ളീഷ് രാഷ്ട്രമാണെന്നാണ് പൊതുവെ ധരിച്ചുവച്ചിരിക്കുന്നത്. എന്നാൽ ഇതിന് പിന്നിൽ പല ചരിത്ര സംഭവങ്ങളും ഉണ്ട്.

ഭൂഖണ്ഡ യൂറോപ്യൻ രാജ്യങ്ങളായ സ്പെയ്നും പോർച്ചുഗലുമാണ് എമെറിക്കൻ ഭൂഖണ്ഡത്തിൽ ആദ്യമായി ആധിപത്യം നേടിയ യൂറോപ്യൻ രാജ്യങ്ങൾ. ഇവരിലെ കോൺകീസ്റ്റേഡോസ്മാരാണ് (Conquistador) റെഡ്ഡിൻഡ്യൻ വംശങ്ങളെ വംശനാശത്തിന്റെ വക്കിലേക്ക്, അടിമത്വത്തിലൂടെയും അടിച്ചമർത്തലുകളിലൂടെയും നീക്കിയത്. ഏതാനും നൂറ്റാണ്ടുകളോളം ഇവരുടെ ഈ തേർവാഴ്ച ഇവിടങ്ങളിൽ നടമാടി. എന്നാൽ ഇങ്ഗ്ളീഷ് ജനത, ഇന്നുള്ള എമെറിക്കൻ ഐക്യനാടുകൾ സ്ഥിതിചെയ്യുന്ന പ്രദേശങ്ങളിൽ എത്തുകയും, അവിടങ്ങളിൽ നിയമവാഴ്ചയും ലിഖിതരൂപത്തിലുള്ള നീതിന്യായ സമ്പ്രദായങ്ങളും കാര്യക്ഷമമായ ഭരണസംവിധാനങ്ങളും, ഇങ്ഗ്ളണ്ടിന്റെ സർവ്വാധിപത്യത്തിൽ ആരംഭിച്ചപ്പോൾ, ലോകത്തിലെ ഏറ്റവും ആകർഷകമായ പ്രദേശമായി ഈ ഇടം മാറി.

റെഡ്ഡിൻഡ്യക്കാർക്ക് വർഷങ്ങളായി വെള്ളക്കാരോടുണ്ടായിരുന്ന വിരോധം ഇവരോടും ആദ്യമൊക്കെ ഉണ്ടായിരുന്നെങ്കിലും, ഇത് സാവധാനം കുറഞ്ഞ് കുറഞ്ഞ്വന്ന്, അത് സ്നേഹ ബന്ധമായിമാറി. കാരണം, ഇങ്ഗ്ളീഷ് ഭരണ സംവിധാനങ്ങൾ ഭൂഖണ്ഡയൂറോപ്യൻ ജനതയുടെ സംവിധാനങ്ങളിൽ നിന്നും തികച്ചും വ്യത്യസ്തമാണെന്ന് ഇവർക്ക് സാവധാനം മനസ്സിലായിത്തുടങ്ങി.

റെഡ്ഡിൻഡ്യക്കാർക്കായി പല പ്രദേശങ്ങളും ഇങ്ഗ്ളീഷ് ഭരണകൂടം സംവരണം ചെയ്തത് ഒരു വൻവിനയായി. കൂട്ടംകൂട്ടമായി ഭൂഖണ്ഡ യൂറോപ്പിൽ നിന്നും കയറിവന്നുകൊണ്ടിരുന്ന ആളുകൾക്ക് വിദൂരത്തിലിരിക്കുന്ന ഇങ്ഗ്ളീഷ് രാജാവിന്റെ ആ കൽപനയെ അനുസരിക്കാൻ കാരണം കണ്ടില്ല. അവരെ സംബന്ധിച്ചെടുത്തോളം ഇങ്ഗ്ളണ്ടിലെ രാജാവ് അവരുടെ രാജാവായിരുന്നില്ല. ഈ പ്രശ്നം സാവധാനത്തിൽ എമെറിക്കൻ ഭൂഖണ്ഡത്തിൽവച്ച് ഭൂഖണ്ഡ യൂറോപ്യൻകാരും, ഇങ്ഗ്ളീഷ്കാരുമായുള്ള തുടർച്ചയായുള്ള യുദ്ധങ്ങളിൽ കലാശിച്ചു. മിക്ക റെഡ്ഡിൻഡ്യൻ വംശങ്ങളും ഇങ്ഗ്ളീഷ്കാരുടെ കൂടെനിന്നു. നൂറ്റാണ്ടുകളായി ഇങ്ഗ്ളണ്ടിനെ തോൽപ്പിക്കാൻ കൊതിച്ചിരുന്ന പല ഭൂഖണ്ഡ യൂറോപ്യൻ രാജ്യങ്ങളും ഈ യുദ്ധങ്ങളിൽ ഇങ്ഗ്ളീഷ് ജനതെയ്ക്കെതിരായി അണിനിരന്നു. എന്നാൽ അവരുടെ ലക്ഷ്യം ഇങ്ഗ്ളീഷ് ഭരണം നടക്കുന്നിടത്ത് നുഴഞ്ഞ് കയറുകയെന്നത് തന്നെയായിരുന്നു.

അവസാനം ജോർജ്ജ് വോഷിങ്ങ്ടൺ എന്നുപേരുള്ള ഒരു ശുദ്ധ പൊട്ടനെ കരിങ്കാലിയായി മറുപക്ഷത്തിന് ലഭിച്ചത്, ഇങ്ഗ്ളീഷ് പക്ഷത്തിന് ഒരു പ്രശ്നമായിരുന്നു. എന്നിരുന്നാലും യുദ്ധ വിജയം സാധാരണ ഗതിയിൽ ഇങ്ഗ്ളണ്ടിന് തന്നെയാകുമായിരുന്നു. എന്നാൽ എന്തുകൊണ്ടോ പ്രതീക്ഷിച്ച ഒരു സഹായ സൈന്യം

സമയം വൈകിയെത്തിയത് ഏറ്റവും ഒടുവിലെ നിർണ്ണായക യുദ്ധത്തിൽ ഇങ്ഗ്ളിഷ് പക്ഷത്തിൻ്റെ സൈനിക തലവനായ ലോഡ് കോൺവ്ാലിസിനെ (Lord Cornwallisനെ) കീഴടങ്ങാൻ നിർബന്ധിപ്പിച്ചു.

മുൻ പേജൽ കൊടുത്തിരിക്കുന്ന ചിത്രം Battle of Quebec എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഒരു യുദ്ധത്തിൻ്റെ ഒടുവിലത്തെ സംഭവ വികാസമാണ് കാണിക്കുന്നത്.

ഇങ്ഗ്ളിഷ് സൈനികാധിപനായ General Wolfeൻ്റെ മരണമാണ് ഈ ചിത്രത്തിൽ ദൃശ്യമാകുന്നത്. ഫ്രെഞ്ച്കാരുടെ പട്ടാളം ഇങ്ഗ്ളിഷ് പക്ഷത്തിനോട് തോറ്റ് ഓടുന്നു. General Wolfeൻ്റെ ദേഹത്ത് രണ്ട് വെടിയുണ്ടകൾ പതിച്ചിരുന്നു. ഒന്ന് വയറിലും, മറ്റേത്, മരണകാരണമായി, നെഞ്ചിലും. കൂടയുണ്ടായിരുന്ന ഒരു വ്യക്തി ഇങ്ങിനെ രേഖപ്പെടുത്തിയിരുന്നു. General Wolfeന് അടുത്തായുള്ള പട്ടാളക്കാരിൽ ഒരാൾ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു: 'അവർ ഓടുന്നു. അവരുടെ ഓട്ടം നോക്കൂ'. അപ്പോൾ General Wolfe, അദ്ദേഹത്തിൻ്റെ കണ്ണുകൾ തുറന്ന് കൊണ്ട് ആരാണ് ഓടുന്നത് എന്ന് ചോദിച്ചു. ഫ്രെഞ്ച്കാരാണ് ഓടുന്നത് എന്ന് അറിഞ്ഞപ്പോൾ, അദ്ദേഹം പല കൽപനകളും നൽകിയതിന് ശേഷം, ദൈവത്തിന് സ്തുതി. ഞാൻ മനസ്സമാധാനത്തോടെ മരിക്കുന്നു എന്ന് പറഞ്ഞ് കൊണ്ട് മരിച്ചു.

ചിത്രങ്ങൾ വിക്കീപീഡിയയിൽ നിന്നുമാണ് എടുത്തിട്ടുള്ളത്. വിക്കീപീഡിയയിൽ നിന്നും പല വിവരങ്ങളും ലഭിക്കുന്നതാണ്. എന്നാൽ ഇവയിൽ പലതിൻ്റെയും പിന്നിൽ പ്രവർത്തിക്കുന്ന ആന്തരികോദ്ദേശവും പ്രേരകശക്തിയും (spirit and spur) വികലമാണ്. വിവരങ്ങളിലെ ചായ്വ് തെറ്റായ വശങ്ങളിലേക്കാണ്. ഉദാഹരണത്തിന് എല്ലാ യൂഎസ്-ഇങ്ഗ്ളണ്ട് ഏറ്റുമുട്ടലുകളിലും, ചായ്വ് യൂഎസ് പക്ഷത്താണ്. മാത്രവുമല്ല, ചരിത്രപരമായി ഇങ്ഗ്ളണ്ടിൻ്റെ പാരമ്പര്യങ്ങളും നേതൃത്വങ്ങളും ഉള്ള എല്ലാ കാര്യങ്ങളും യൂഎസ്സിൻ്റേതായി ചിത്രീകരിക്കുന്ന ബുദ്ധിമാന്ദ്യവും വിക്കീപീഡിയയിൽ പൊതുവെ ദർശ്ശിക്കാവുന്നതാണ്.

ഉദാഹരണത്തിന്, ഈ ചിത്രത്തിലെ Battle of Quebec എന്ന യുദ്ധത്തെപ്പോലും, ഒരു എ്മെറിക്കൻ പക്ഷം, ഇങ്ഗ്ളിഷ് പക്ഷവുമായി ഏറ്റുമുട്ടുന്നതായാണ് ചിത്രീകരിക്കുന്നത്. എന്നാൽ വാസ്തവത്തിൽ എ്മെറിക്കൻ പക്ഷം എന്ന് ആ കാലഘട്ടത്തിൽ നിർവ്വചിക്കാവുന്നത് ഇങ്ഗ്ളിഷ് പക്ഷത്തെയാണ്. കാരണം ആ പ്രദേശത്തിൻ്റെ ഭരണം ഇങ്ഗ്ളിഷ് പക്ഷത്തിൻ്റേതായിരുന്നു. ഫ്രെഞ്ച്കാരും മറ്റ് ഭൂഖണ്ഡ യൂറോപ്യന്മാരും വെറും നുഴഞ്ഞുകേറ്റക്കാരായിരുന്നു. എന്നാൽ ഈ നുഴഞ്ഞുകേറ്റക്കാരുടെ പിൻമുറക്കാർ നടത്തിവരുന്ന വിക്കീപീഡിയയിൽ നുഴഞ്ഞുകയറ്റക്കാർ എ്മെറിക്കക്കാരും ആ പ്രദേശം ഭരിച്ചുകൊണ്ടിരുന്നവർ വിദേശികളുമായാണ് ചിത്രീകരിക്കപ്പെടുന്നത്. വിക്കീപീഡിയയിൽ പല പേജുകൾക്കും, ഈ നിലവാരത്തകർച്ചയുണ്ട്. എന്നാൽ ലോകത്തിലെ പലകാര്യങ്ങളെക്കുറിച്ചും ഈ വെബ്പേജുകളിൽ പ്രതിപാദിപ്പിക്കപ്പെടുന്നുണ്ട്. നിലവാരമുള്ള മറ്റൊരു ബദൽ സംവിധാനം നിലവിൽ വരുന്നത്വരെ, വിക്കീപീഡിയയെ ആശ്രയിക്കുകയെന്നതെ മാർഗ്ഗമുള്ളു.



COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE
Online Buying
NextPage

ഹ്യൂമൻ എനാറ്റമി

# മനുഷ്യ മസ്തിഷ്കം

ഒരു പ്രായപൂർത്തിയായ മനുഷ്യന്റെ തലച്ചോറിന്റെ (brainന്റെ) ഭാരം ഏകദേശം 1 കിലോഗ്രാമോളം വരും. ഈ മസ്തിഷ്കത്തിൽ ന്യൂറോണുകളും, ഗ്ലിയൽ കോശങ്ങളും, രക്തക്കുഴലുകളും ഉണ്ട്. ന്യൂറൽ കോശങ്ങളുടെ എണ്ണം 86000,000,000 വരും. ഏതാണ്ട് അത്രത്തോളം തന്നെ ഗ്ലിയൽ കോശങ്ങളും ഉണ്ട്.

മനുഷ്യ ബ്രെയ്നിന് forebrain, midbrain, hindbrain എന്ന പേരുകളിൽ മൂന്ന് വ്യത്യസ്ത ഭാഗങ്ങൾ ഉണ്ട്. ഇവയെ തമ്മിൽ ബന്ധപ്പിക്കുന്നത് ദ്രാവകം നിറഞ്ഞ വെന്റ്രിക്ൾസ് (ventricles)ആണ്. ഇവ കൂടാതെ മെഡുല ഒബ്ളാൻഗറ്റ (medulla oblongata), സെറിബെല്ലം(cerebellum), ബ്രെയ്ൻ സ്റ്റെമിന്റെ പോണുകൾ (pons of the brainstem), തുടങ്ങി മറ്റുപല അവയവങ്ങളും ബ്രെയ്നിൽ ഉണ്ട്.

എന്നാൽ ബ്രെയ്നിൽ വളരെ മുഖ്യമായി കാണപ്പെടുന്ന വസ്തു സെറിബ്രെൽ കോർടെക്ക്സ് (cerebral cortex ) ആണ്. ഇതിനെ, ന്യൂറൽ കോശങ്ങളുടെ ഒരു ഷീറ്റ് എന്ന് വേണമെങ്കിൽ നിർവ്വചിക്കാം. ഇവ വളഞ്ഞ്, വളഞ്ഞ്, ഉള്ള സ്ഥലസൗകര്യത്തിൽ, ഏറ്റവും കൂടുതൽ പ്രതലസ്ഥലം ലഭിക്കുന്ന രീതിയിൽ ചുരുണ്ട്കൂടിക്കിടക്കുന്നു.



മനുഷ്യതലച്ചോറിനെ കീഴെനിന്നും വീക്ഷിച്ചാൽ
An anatomical illustration from Sobotta's Human Anatomy 1908. Author: Dr. Johannes Sobotta

ബ്രെയ്നിന്റെ ഓരോ ഭാഗത്തിനും വ്യത്യസ്തങ്ങളായ പ്രവർത്തനവും ഉത്തരവാദിത്തങ്ങളും, നിയന്ത്രണ സംവിധാനങ്ങളും ഉണ്ട് എന്നാണ് നിഗമനപ്പെടുത്തിയിരിക്കുന്നത്.

ജീവനുള്ള ബ്രെയ്ൻ (തലച്ചോർ) മൃദുവായ ജെലാറ്റിൽ മാതിരിയാണ് എന്ന് പറയപ്പെടുന്നു.

മനുഷ്യരുടെ ബ്രെയ്നിനെക്കുറിച്ച് പഠിക്കാൻ പല ഉപാധികളും ഉപയോഗിക്കുന്നുണ്ട്. എന്നാൽ ജീവനുള്ള മനുഷ്യന്റെ തലച്ചോറിൽ നിയമസാധുതയോട്കൂടി നടക്കുന്ന പരീക്ഷണങ്ങളിൽ അതിലേക്ക് ഇലക്ട്രോഡുകൾ കുത്തിയിറക്കിയും, അല്ലെങ്കിൽ അതിലെ ഏതെങ്കിലും ഭാഗത്തെയോ, ഘടകത്തെയോ മുറിച്ചോ, ചതച്ചോ നിർവ്വീര്യമാക്കി, അങ്ങിനെ ചെയ്താൽ വ്യക്തിയുടെ ബുദ്ധിപരമായ കഴിവുകളിൽ വരുന്ന വ്യതിയാനങ്ങളെക്കുറിച്ച് പഠിക്കാറില്ല. എന്നാൽ ഈ വക പരീക്ഷണങ്ങൾ മൃഗങ്ങളിൽ നടത്തുന്നുണ്ട്.

എന്നാൽ ബ്രെയ്ൻ പഠനങ്ങളിൽ പരീക്ഷണനിരീക്ഷണങ്ങൾക്ക് വിധേയമാകുന്ന മനുഷ്യരോട് സംസാരിക്കാൻ പറ്റുന്നതിനാൽ മൃഗങ്ങളെ ഉപയോഗിക്കുന്നത് മാതിരയല്ല ഉപയോഗിക്കുന്നത്. ഫങ്ഷനൽ ന്യൂറോഇമെയ്ജിങ്ങ് (functional neuroimaging) എന്നൊരുകാര്യമാണ് ജീവനുള്ള മനുഷ്യരുടെ ബ്രെയ്നിനെ പഠിക്കാനായി

COVER Page
NextPage
1 Page BACK
Go BACK
SEARCH
Go to Page No:
CLOSE

